# കാർമ്മൽ



CARMEL

പുസ്തകം 2. വാർഷികപ്പതിപ്പ് 1949

വിഷയവിവരം. വശം


1 വി. അമ്മത്രേസ്യായുടെ 'അടയാളം' . . . . . 1
2 പത്രാധിപക്കുറിപ്പുകൾ . . . . . . . . 2
3 'ആ വലിയ അടയാളം' (ഫാ. ജെയിംസ്, ഒ. സി. ഡി.) . . 4
4 പ്രഭുവും സന്യാസിയും (ശ്രീ കെ. സി. ചാക്കോ,
എം. എ. ബി. ഇൗ. എ. എം. ഐ. ഇൗ.) . . . 11
5 ഒരു തൂലികാപ്രേഷിതൻ (ഫാ. ഹെർമ്മൻ, ഒ. സി. ഡി.) . . 18
6 രണ്ടു റിപ്പോർട്ടുകൾ (ശ്രീ. ഇൗ. ജെ. ആൻറനി,
ബി. എ. എൽ. ററി) . . . 26
7 നിത്യപിതാവിൻെറ മാർവ്വിൽ ശയിക്കുന്ന
ദൈവവചനം (ക. നി. മൂ. സ. തേയോദോരച്ചൻ) . . . 29
8 ഫാത്തിമാമാതാവ് ഇൻഡ്യയിലേയ്ക്കു (F. P.) . . . 31
9 ഇൻഡ്യയിൽ ദ്വിതീയവസന്തം
(ഫാ. റൊമെയോതോമസ്, ററി. ഒ. സി. ഡി.) . . . 35
10 വാർത്തകൾ . . . . . . 38

## അത്യുന്നത കർദ്ദിനാൾ
## അദെയോദാത്തോ പിയാസ്സാ ഒ. സി. ഡി.



വെനീസിലെ പാത്രിയാർക്കാ ആയിരുന്ന ഇദ്ദേഹത്തെ പ. പിതാവ് 12-ാം പീയൂസ് മാർപ്പാപ്പാ 1948 ഒക്ടോബർ 1-ാംനു- കൺസിസ്റ്ററി തിരുസംഘത്തിന്റെ സിക്രട്ടറിയായും 1949 ജനുവരി 5-ാംനു- കർമ്മലീത്താ സഭയുടെ കർദ്ദിനാൾ സംരക്ഷകനായും നിയമിച്ചിരിക്കുന്നു.

ജനനം: 1884 സെപ്റ്റംബർ 30-ാംനു-

കർദ്ദിനാൾ: 1937 ഡിസംബർ 13-ാംനു-



പുസ്തകം 2 | 1949 | ഡിസംബർ

# വി. അമ്മത്രേസ്യായുടെ 'അടയാളം'*

(സർപ്പിണി—പാന)

ഒന്നുകൊണ്ടും നീ സംഭ്രമിച്ചീടേണ്ടാ
ഒന്നുകൊണ്ടും നീ വിസ്മയിച്ചീടേണ്ടാ.

വന്നുപോകുന്നു സർവ്വത്തുമെങ്കിലു-
മുന്നതന്നൊരുമാററവും വന്നിടാ.

ഒന്നുമില്ലോർത്തുകൊൾക ക്ഷമയാൽ കൈ-
വന്നിടാത്തൊരുകാര്യവുമൂഴിയിൽ.

നിന്നിൽ ദൈവത്തെ നീ വഹിച്ചീടുകിൽ
പിന്നെവേണ്ടവ വേണ്ടിവരില്ലൊന്നും.

[മന്നിലെ നിൻ വിവാസദിനങ്ങളി-
ലെന്നുമോർക്കുക] ദൈവം മാത്രം മതി.

---

* വി. അമ്മ ത്രേസ്യാ നമസ്കാരപ്പുസ്തകത്തിൽ 'അടയാള'ത്തിനു വെച്ചിരുന്ന ഒരു കടലാസിൽ എഴുതിയ Nada te turbe എന്നാരംഭിക്കുന്ന ഏതാനും വാക്യങ്ങളുടെ പരിഭാഷ. [കോഷ്ഠത്തിനുള്ളിലെ ഭാഗം] മൂലത്തിലുള്ളതല്ല—പ.

പത്രാധിപക്കുറിപ്പുകൾ

# I. കാർമ്മലിൻെറ കൃതജ്ഞത

1948 ഡിസംബർ മാസത്തിൽ ആദ്യമായി പുറത്തുവന്ന 'കാർമ്മലി'ൻെറ ലക്ഷ്യത്തെക്കുറിച്ച് പ്രതിപാദിച്ചതിനിടയ്ക്ക് ഞങ്ങൾ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി: "പൊതുജനങ്ങളുടെ പ്രോത്സാഹനത്തിൻെറയും സഹകരണത്തിൻെറയും തോതനുസരിച്ച് ഞങ്ങളുടെ ഉദ്യമത്തിന് വിജയം കൈവരുമെന്ന് ഞങ്ങൾക്കുറച്ച ബോധമുണ്ട്." പൊതുജനങ്ങളിലർപ്പിച്ച ഈ പ്രത്യാശ അസ്ഥാനത്തായില്ല എന്ന് അനന്തര സംഭവങ്ങൾ സമൃക്കായി തെളിയിച്ചു. പ്രോത്സാഹനക്കത്തുകളും പ്രശംസകളും പലരിൽ നിന്നും ഞങ്ങൾക്കു ലഭിച്ചു. 'കാർമ്മലി'ൻെറ ആദ്യപുസ്തകം കൈപ്പററിയവരിൽ ഭൂരിപക്ഷവും വരിപ്പണം അയച്ചുതരികയും വരിക്കാരായി ഇരുന്നുകൊള്ളാമെന്ന് സമ്മതിക്കുകയും ചെയ്തിട്ടുണ്ട്. "കാർമ്മലി"നു ലഭിച്ച ഈ അനുഭാവപൂർവ്വമായ സ്വാഗതഹസ്തം അതിൻെറ പിഞ്ചുകാലുകളിടറാതെ നിലത്തുറപ്പിച്ച് നടക്കുന്നതിന് വളരെ സഹായിക്കുമെന്ന് തീർച്ചയാണ്.

അതിനാൽ "കാർമ്മൽ" അതിൻെറ രണ്ടാമത്തെ വയസ്സിലേക്ക് പ്രവേശിക്കുന്ന ഈ അവസരത്തിൽ അതിൻെറ സകല പ്രണേതാക്കളോടും അഭ്യുദയകാംക്ഷികളോടും അകൈതവമായ കൃതജ്ഞത പ്രദർശിപ്പിക്കുകയും അവരുടെ സഹായവും സംരക്ഷണയും തുടർന്നു നൽകണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

ആദ്ധ്യാത്മിക ജീവിതത്തെ പോഷിപ്പിക്കുന്ന വിഷയങ്ങളെക്കുറിച്ച് സർവ്വപ്രധാനമായി പ്രതിപാദിക്കുക എന്നുള്ളതാണല്ലോ 'കാർമ്മലി'ൻെറ ലക്ഷ്യം. ഇതു് പ്രാപിക്കുന്നതിന് 'കാർമ്മൽ' ഒരു വാർഷികപ്പതിപ്പായിരുന്നാൽ പോരാ. ആണ്ടിലൊരിക്കൽ മാത്രം ഉപയോഗിക്കുന്ന ഭക്ഷണം ഒരാളെ അധികമൊന്നും പോഷിപ്പിക്കുകയില്ലല്ലോ. അതിനാൽ 'കാർമ്മലി'നെ ഒരു ത്രൈമാസികയെങ്കിലുമാക്കണമെന്നുള്ള ഞങ്ങളുടെ ഉദ്ദേശ്യത്തെ ക്രമശ: നടപ്പിൽ വരുത്തുന്നതിനായി അടുത്ത വർഷം മുതൽ അതിനെ ഒരു അർദ്ധവാർഷികപ്പതിപ്പായി പുറത്തു വിടാൻ ഞങ്ങൾ വിചാരിക്കുന്നു. ഇങ്ങനെ 1950-ാമാണ്ടു മുതൽ രണ്ടു ലക്കങ്ങളായിപുറത്തു വരാൻപോകുന്ന 'കാർമ്മൽ' ജൂണിലും ഡിസംബറിലും നിങ്ങളെ അഭിവന്ദനം ചെയ്യുന്നതായിരിക്കും. കൂടുതൽ വരിക്കാരെ ലഭിക്കുമെന്നുള്ള പ്രതീക്ഷയിൽ വരിപ്പണം ആണ്ടിൽ ഒരു രൂപാമാത്രമായി തല്ക്കാലം ക്ലിപ്തപ്പെടുത്തിയിരിക്കുന്നു.

---

4. "ചുമടൊന്നുമില്ലാതെ ബലഹീനനായ ഒരാളുടെ സമീപത്തു നിൽക്കുന്നതിലും നല്ലതു വലിയ ഭാരം വഹിച്ചുകൊണ്ടു് ശക്തനായ ഒരാളുടെ അടുക്കൽ നിൽക്കുകയാകുന്നു. നീ വലിയ ചുമടെടുത്തിരിക്കുമ്പോൾ, വിഷമതകളിൽ ഉൾപ്പെട്ടവരോടുകൂടിയിരിക്കുന്നവനും നിൻെറ ശക്തിയുമായ ദൈവത്തിൻെറ പക്കലാകുന്നു നീ നിൽക്കുന്നതു്. നിനക്കു ഭാരമൊന്നുമില്ലാതിരിക്കുമ്പോൾ ബലഹീനത മാത്രമാകുന്ന നിൻെറ അടുക്കലല്ലാതെ മററാരിടത്തുമല്ല നീ സ്ഥിതിചെയ്യുന്നതു്. കാരണം, ക്ഷമയുടെ പരീക്ഷണങ്ങൾ കൊണ്ടു് ആത്മാവിൻെറ പുണ്യവും ശക്തിയും വളരുകയും ദൃഢീകൃതമാകുകയും ചെയ്യുന്നു."

(കുരിശിൻെറ വി. യോ.)

# II. നമ്മുടെ മരിയഭക്തിപ്രകടനത്തിനു പററിയ രണ്ടു സുവർണ്ണാവസരങ്ങൾ

കേരളീയ കത്തോലിക്കരുടെ മരിയഭക്തി അവരോടൊപ്പം പഴക്കമുള്ളതാണെന്നു സുപ്രസിദ്ധമാണല്ലോ. മററു രാജ്യങ്ങളിൽ ആചരിക്കപ്പെടാത്ത തിരുനാളുകളും നോമ്പുകളും ദൈവജനനിയുടെ മഹത്വത്തിനായി പൂർവ്വകാലംമുതൽ ഇവിടെ നിലവിലിരിക്കുന്നു. പ. കന്യകയോടുള്ള ഭക്തി പ്രകടിപ്പിക്കുന്നതിന് നമ്മുടെ ആളുകൾക്ക് പാരമ്പരാഗതമായ ഒരഭിരുചിയുണ്ട്. പൂർവ്വികന്മാരിൽനിന്നു ലഭിച്ചിരിക്കുന്ന ഈ പാരമ്പര്യത്തിന് ഒരു നവജീവൻ നൽകി ഉണർത്തുന്നതിനു പററിയ രണ്ടു സന്ദർഭങ്ങൾ ഇതാ സമാഗതമായിരിക്കുന്നു.

## 1. ഫാത്തിമാ മാതാവിൻെറ ഭാരത സന്ദർശനം

മനുഷ്യർക്ക് വിശിഷ്ടാനുഗ്രഹങ്ങൾ നൽകുന്നതിന് പ. കന്യക തിരഞ്ഞെടുത്തിരിക്കുന്ന സ്ഥലങ്ങളിലേയ്ക്ക് എല്ലാവർക്കും തീർത്ഥാടനം ചെയ്യുന്നതിനു സാധിക്കാത്തതിനാൽ മറിയംതന്നെ തൻെറ മക്കളുടെ പക്കലേയ്ക്കു തീർത്ഥകയായി വരുന്ന ഒരു സംഭവമാണ് ഫാത്തിമാ മാതാവിൻെറ സന്ദർശനം. ഇരുകരങ്ങളും നിറയെ നിരവധി വരങ്ങൾ വാരിച്ചൊരിഞ്ഞുകൊണ്ടുള്ള ഒരു ജൈത്രയാത്രയാണ് അമലോത്ഭവകന്യക ഒരു കൊല്ലത്തിൽപ്പരമായി ഭൂഗോളത്തിൻെറ നാനാഭാഗങ്ങളിലും കഴിച്ചുകൊണ്ടിരിക്കുന്നത്. അവിടുത്തെ തീർത്ഥാടനംകൊണ്ട് നമ്മുടെ രാജ്യത്തേയും പരിപാവനമാക്കുന്നതിന് ഈ അമ്മ തിരുമനസ്സായിരിക്കുന്ന ഈ അവസരത്തിൽ അവിടുത്തെ യഥോചിതം സ്വീകരിക്കുന്നതിൽ നാം മററു രാജ്യക്കാരുടെ പിമ്പിലാകുവാൻ പാടില്ലാത്തതാകുന്നു. നേരത്തേ പരസ്യപ്പെടുത്തുന്ന സന്ദർശന പരിപാടി അന്വേഷിച്ചറിഞ്ഞിരുന്നാൽ ഫാത്തിമാ മാതാവിനെ കണ്ടു വണങ്ങുവാൻകഴിയാത്തവർ നമ്മുടെ രാജ്യത്തിൽ ചുരുക്കമായിരിക്കും.

## 2. ഉത്തരീയ ശതാബ്ദം

കത്തോലിക്കാസഭയിലെ ആഗോളവ്യാപകമായ ഭക്തികളിൽ ഒന്നാണ് ഉത്തരീയഭക്തി. വിശിഷ്ടങ്ങളായ സ്വർഗ്ഗീയ വാഗ്ദാനങ്ങൾ ഉൾക്കൊള്ളുന്ന ഉത്തരീയം പ. കന്യക വി. സിമെയോൻസ്റ്റോക്കിനു നൽകിയിട്ട് ഏഴു ശതാബ്ദങ്ങൾ പൂർത്തിയാകുന്നത് 1951 ജൂലൈമാസം 16-ാം തീയതി ആകുന്നു. ഇതിനു പിമ്പു വരുന്ന കൊല്ലത്തിൽ പ. കന്യകയുടെ മഹത്വത്തെ പ്രകീർത്തിച്ചുകൊണ്ട് ഈ ചരിത്രസംഭവത്തെ വേണ്ടുവിധം കൊണ്ടാടുന്നതിനുള്ള സംരംഭങ്ങൾ ലോകത്തിൻെറ നാനാഭാഗങ്ങളിലുമുള്ള കത്തോലിക്കരുടെ ഇടയിൽ നടക്കുന്നുണ്ട്. ഈയവസരത്തിൽ കേരളീയ കത്തോലിക്കരുടെ ഒരു വിശേഷ ലക്ഷണമായി എന്നും വിരാജിച്ചിട്ടുള്ളതും അവരുടെ മരിയഭക്തിയുടെ ഒരു അവിഭാജ്യഘടകമായി പരിണമിച്ചിട്ടുള്ളതുമായ ഉത്തരീയത്തെ അതിനു നഷ്ടപ്പെട്ടിരിക്കുന്ന സ്ഥാനത്തേയ്ക്കു യർത്തുവാൻ എല്ലാ മരിയഭക്തരും സർവ്വാത്മനാ ശ്രമിക്കേണ്ടതാകുന്നു.

മറിയത്തോടുള്ള ഭക്തിബഹുമാനങ്ങളെ പ്രകടിപ്പിക്കുന്നതിനു പററിയ ഈ രണ്ടു സുവർണ്ണാവസരങ്ങളെ ഒരുത്തരും നഷ്ടപ്പെടുത്താതിരിക്കട്ടെ.

# ആ വലിയ അടയാളം

(ഫാ. ജെയിംസ്, ഒ. സി. ഡി.)

വേദപുസ്തകത്തിൽ വി. യോഹന്നാൻെറ വെളിപാടിൽ, അദ്ദേഹം ഒരു ദർശനം കണ്ടതായി പറയുന്നു. "സ്വർഗ്ഗത്തിൽ ഒരു വലിയ അടയാളം കാണപ്പെട്ടു. സൂര്യനെ ധരിച്ചിരിക്കുന്ന ഒരു സ്ത്രീ. അവളുടെ കാലുകളുടെ കീഴ് ചന്ദ്രൻ. അവളുടെ തലയിൽ പന്ത്രണ്ടു നക്ഷത്രങ്ങൾ കൊണ്ടുള്ള കിരീടം. അവൾക്കു ഗർഭമുണ്ടായിരിക്കുന്നു." (വെളിപാട്-12 : 1) സഭാപിതാക്കന്മാരുടെ വിശദീകരണപ്രകാരം ഈ സ്ത്രീ പരിശുദ്ധ കന്യക മറിയത്തെയാണ് സൂചിപ്പിക്കുന്നത്. അവൾ പരിശുദ്ധ ത്രീത്വത്താൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. അവൾ ധരിച്ചിരിക്കുന്ന സൂര്യൻ ബാവാതമ്പുരാനെ സൂചിപ്പിക്കുന്നു. അവളുടെ പാദങ്ങൾക്കു കീഴ് കാണപ്പെടുന്ന ചന്ദ്രൻ പരിശുദ്ധാത്മാവിനെ സദൃശീകരിക്കുന്നു. അവൾ ഗർഭം ധരിച്ചിരിക്കുന്ന പുത്രൻ മാംസം എടുത്ത ദൈവവചനം തന്നെയാകുന്നു. അവളുടെ തലയിൽ തിളങ്ങുന്ന പന്ത്രണ്ടു നക്ഷത്രങ്ങളുടെ കിരീടം മറിയത്തിനു ലഭിച്ചിരിക്കുന്ന പന്ത്രണ്ടു വിശേഷ ആനുകൂല്യങ്ങളെ അഥവാ പന്ത്രണ്ടു പദവികളെ സൂചിപ്പിക്കുന്നു. ആ പന്ത്രണ്ടു പദവികളും താഴെ പറയുന്നവയാകുന്നു. 1. ദൈവത്തിൻെറ അമ്മ. 2. അമലോത്ഭവ. 3. നന്മനിറഞ്ഞവൾ. 4. എപ്പോഴും കന്യാസ്ത്രീ. 5. ബോധജ്ഞാനത്തിൻെറ സിംഹാസനം. 6. ദൈവത്തോടു ഏററവും അടുത്തവൾ. 7. സഹരക്ഷക. 8. വരപ്രസാദങ്ങളുടെ വിതരണക്കാരി. 9. നമ്മുടെ അമ്മ. 10. എത്രയും അഴകുള്ള സുന്ദരി. 11. ഏററവും എളിമയുള്ള ദാസി. 12. കരേററപ്പെട്ടവൾ. ഈ പന്ത്രണ്ടു പദവികളെയും ഓരോന്നായി എടുത്തു വിശദീകരിക്കുന്നതു മറിയത്തെ കൂടുതൽ അറിയുന്നതിനു ഉപകരിക്കുമെന്നു വിശ്വസിക്കുന്നു.

## 1. ദൈവത്തിൻെറ അമ്മ

ഈ ആനുകൂല്യം ആണ് മറെറല്ലാ ആനുകൂല്യങ്ങൾക്കും അടിസ്ഥാനവും കാരണവുമായിരിക്കുന്നത്. മറെറല്ലാ അനുഗ്രഹങ്ങളും ദൈവമാതാവ് എന്ന സ്ഥാനത്തിനു ആവശ്യകവും അലങ്കാരവും എന്ന നിലയിൽ സിദ്ധിച്ചിട്ടുള്ളവയാണ്. രണ്ടാം ആളായ ദൈവപുത്രൻ പരിശുദ്ധ കന്യക മറിയത്തിൽക്കൂടെ കടന്നുപോരികയല്ല ചെയ്തിട്ടുള്ളതു. അവളുടെ രക്തത്തിൽ നിന്നുരുവാക്കപ്പെട്ട ശരീരത്തെ സ്വീകരിച്ച് അവളുടെ പുത്രനായിട്ടാണ് പിറന്നിരിക്കുന്നത്. മറിയത്തിൽ നിന്നു പിറന്നിരിക്കുന്ന ശിശു ദൈവമായിരിക്കുന്നതിനാൽ അവൾ തീർച്ചയായും ദൈവത്തിൻെറ അമ്മയാണ്. ദൈവത്തിൻെറ അമ്മ എന്ന സ്ഥാനം അവൾക്കു കിട്ടിയിരിക്കുന്നതിനാൽ എല്ലാ സൃഷ്ടികളിലും ഉയർന്ന സ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു. വി. ജോൺ ക്രിസോസ്തമൂസ് മറിയത്തെ പ്രഘോഷിക്കുന്നതു ശ്രവിക്കുക: "അവൾ, ആദിയിൽ പിതാവിൽ നിന്നു ജനിച്ചവനും സർവ്വ വസ്തുക്കളുടെയും കർത്താവായി മാലാഖാമാരും മനുഷ്യരും അറിയുന്നവനുമായവൻെറ അമ്മയാണ്. അവളേക്കാൾ വലിയവനായിട്ടോ വിഖ്യാതനായി

ട്ടോ വേറെ ആരെയാണ് കണ്ടിട്ടുള്ളതു് ? അഥവാ എന്നാണ് കാണാൻ കഴിയുക ? അവർ മാത്രമാണ് സ്വർഗ്ഗങ്ങളേയും ഭൂമിയേയും അവളുടെ പൂർണ്ണതയാൽ നിറയ്ക്കുന്നതു്. ദീർഘദർശികളോ അപ്പോസ്ഥലന്മാരോ, രക്തസാക്ഷികളോ, പൂർവ്വപിതാക്കന്മാരോ, മാലാഖാമാരോ, ഭദ്രാസനന്മാരോ, നാഥകൃത്യന്മാരോ, സ്രാപ്പേന്മാരോ, ക്രോവേന്മാരോ അവളേക്കാൾ വലിയവരല്ല; അവസാനമായി ദൃശ്യവും അദൃശ്യവുമായ സൃഷ്ടികളിൽ അവളേക്കാൾ വലിയതോ മഹനീയമോ ആയി ഒന്നുമില്ല." (മേരീസ്തവങ്ങൾ) മറിയത്തിന്റെ ദിവ്യമാതൃത്വം മേഘങ്ങളിൽ ഉയന്നുമറഞ്ഞിരിക്കുന്ന മലപോലെ നമ്മുടെ പൂർണ്ണഗ്രാഹ്യത്തിന് അതീതമായിരിക്കുന്നു.

## 2. അമലോത്ഭവ

കന്യക മറിയം അമലോത്ഭവയാണെന്ന് ഭാഗ്യസ്മരണക്കർഹനായ ഒൻപതാം പീയൂസ് മാപ്പാപ്പാ തിരുമനസ്സുകൊണ്ടു 1854 ഡിസംബർ 8-ാംനു- വിശ്വാസസത്യമായി പ്രഖ്യാപനം ചെയ്തതാണ്. അന്നു പ്രസിദ്ധപ്പെടുത്തിയ തിരുവെഴുത്തിൽ (*Ineffabilis Deus*) പരിശുദ്ധ മറിയത്തിന്റെ അമലോത്ഭവ തത്വത്തെ ഇപ്രകാരം നിർവ്വചിച്ചിരിക്കുന്നു. "എത്രയും പരി. കന്യക മറിയം തന്റെ ഉത്ഭവത്തിന്റെ പ്രഥമ ക്ഷണത്തിൽ, മനുഷ്യവംശരക്ഷകനായ ഈശോമിശിഹായുടെ യോഗ്യതകളെ സംവിക്ഷിച്ചുകൊണ്ടുള്ള സർവ്വശക്തനായ ദൈവത്തിന്റെ ഒരു പ്രത്യേക പ്രസാദവരത്താലും വിശേഷാധികാരത്താലും ജന്മപാപത്തിന്റെ സർവ്വകറകളിൽ നിന്നും വിമുക്തയായി സംരക്ഷിക്കപ്പെട്ടു എന്ന തത്വം ദൈവത്താൽ വെളിപ്പെടുത്തപ്പെട്ടതാണ്; ആകയാൽ സർവ്വ വിശ്വാസികളാലും എന്നും വിശ്വസിക്കപ്പെടേണ്ടതാകുന്നു."

പരി. കന്യകയുടെ ഉത്ഭവത്തിന്റെ ആദ്യസാദ്ധ്യനിമിഷത്തിൽ തന്നെ ക്രിസ്തുവിന്റെ യോഗ്യതകളെ അവളിൽ പ്രയോഗിച്ചതിനാൽ ആദ്യനിമിഷം മുതലേ ശുദ്ധീകരണ വരപ്രസാദത്താൽ അലംകൃതയായിരുന്നു. കന്യകമറിയം ഒരു നിമിഷത്തേക്കെങ്കിലും ദൈവത്തിനു അനിഷ്ടയായിരുന്നിട്ടില്ല. പ്രത്യുത അവൾ എപ്പോഴും, ആദ്യക്ഷണം മുതൽതന്നെ, വരപ്രസാദവസ്ത്രത്താൽ ഭൂഷിതയും, അഭിമുഖ ദൈവദർശനത്തിന് അവകാശിനിയുമായ ദൈവസന്താനമായിരുന്നു.

ഒൻപതാം പീയൂസ് മാപ്പാപ്പാ മുൻപ്രസ്താവിച്ച തിരുവെഴുത്തിൽ പഴയതും പുതിയതുമായ വേദഗ്രന്ഥങ്ങളിൽ നിന്ന് ഓരോ വാക്യങ്ങളെ ഉദ്ധരിക്കുന്നു. അവയെ തനിയെ വീക്ഷിക്കുന്നുവെങ്കിൽ ആവശ്യകമായ തെളിവ് അവ നൽകുന്നില്ല; എന്നാൽ അവയെ സഭാപിതാക്കന്മാരുടെ വ്യാഖ്യാനസമേതം-തിരുസ്സഭ ഗ്രഹിക്കുന്ന അർത്ഥത്തിൽ-പരിചിന്തനം ചെയ്യുന്നുവെങ്കിൽ അവ ശക്തിയുള്ള തെളിവുകൾ തന്നെയാകുന്നു.

പരിശുദ്ധ പിതാവ് ഒന്നാമതായി ഉദ്ധരിച്ചിരിക്കുന്നതു് സൃഷ്ടിയുടെ പുസ്തകത്തിൽ നിന്നു മൂന്നാം അദ്ധ്യായത്തിന്റെ പതിന്നാലും പതിനഞ്ചും വാക്യങ്ങളാണ്. "ദൈവമായ കർത്താവ് സർപ്പത്തോടു അരുളിചെയ്തു; നീ ഇതു ചെയ്തതുകൊണ്ട്.........നീയും സ്ത്രീയും തമ്മിലും, നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉണ്ടാക്കും. അവൾ നിന്റെ തലയിൽ ചവിട്ടും നീ അവളുടെ കുതികാലിനെ പാർത്തു കിടക്കും." ഈ വാക്യത്തിൽ നിന്നു അനുമാ

നിക്കാവുന്നതു് പരി. കന്യകയുക്കും സാത്താനും തമ്മിൽ നിത്യമായതും പരിപൂർണ്ണമായതുമായ ശത്രുത ഉണ്ടായിരിക്കമെന്നാണ്. അതായതു്, മറിയത്തെ ഒരിക്കലും ഒരു വിധത്തിലും പാപക്കറ ബാധിച്ചിട്ടില്ല; അഥവാ ജന്മപാപവിഹീനയായി ഉത്ഭവിച്ച് ജനിക്കയും കർമ്മപാപലേശമെന്നിയെ ജീവിച്ചുമരിക്കയും ചെയ്തു എന്നു താല്പര്യം.

(മേരീസ്തവങ്ങൾ)

രണ്ടാമതായി ഉദ്ധരിക്കപ്പെട്ടിരിക്കുന്ന വേദവാക്യം ലൂക്കായുടെ സുവിശേഷം 1-ാം അദ്ധ്യായം 18-ാം വാക്യമാണ്. "നന്മ നിറഞ്ഞവളേ സ്വസ്തി, കർത്താവു നിന്നോടുകൂടെ, നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു." മുൻപോ പിൻപോ മറെറാരവസരത്തിലും കേട്ടിട്ടില്ലാത്ത ഈ അസാധാരണമായ വിശിഷ്ട മംഗളാശംസമൂലം ദൈവമാതാവു് സർവ്വ ദൈവപ്രസാദവരങ്ങളുടേയും മുദ്രയും പരിശുദ്ധാരൂപിയുടെ സർവ്വ ദാനങ്ങളാലും അലംകൃതയും, മാത്രമല്ല ആ ദിവ്യദാനങ്ങളുടെ നിസ്സീമ നിക്ഷേപവും, അക്ഷയഗാധനിധിയുമാണെന്നും, തൻമൂലം ഒരു അസഭ്യവാക്കിനാൽപോലും കളങ്കയാകാത്തവളും തൻെറ പുത്രനോടുകൂടെ നിത്യാശീർവ്വാദത്തിനു പാത്രീഭൂതയുമായി, ആ ഏക പരിപാവന, പരിശുദ്ധാരൂപിയാൽ ആവിഷ്ടയായ വി. എലിസബത്തിനാൽ 'സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ നീ, നിൻെറ ഉദരഫലവും വാഴ്ത്തപ്പെട്ടതാകുന്നു.' എന്നു് അഭിസംബോധനം ചെയ്യപ്പെടുന്നതിനു ഭാഗ്യപ്രാപ്തയായി എന്നും സഭാപിതാക്കന്മാരും മാർപ്പാപ്പാമാരും പഠിപ്പിച്ചിരിക്കുന്നു."

(*Ineffabilis Deus*)

### ൩. നന്മ നിറഞ്ഞവൾ

മുൻ പ്രസ്താവിച്ചവയിൽനിന്നു് മറിയത്തിൻെറ വരപ്രസാദത്തിൻെറ നിറവു് എത്രമാത്രമെന്നു് ഏറെക്കുറെ മനസ്സിലാക്കിയിരിക്കും. ഏററവും വലിയ സന്തോഷവാർത്തയുംവഹിച്ചുകൊണ്ടു് ഗബ്രിയേൽ മാലാഖാ മറിയത്തെ സന്ദർശിച്ചപ്പോൾ മറിയത്തിൻെറ വരപ്രസാദ നിറവിനെ കണ്ടു് ആശ്ചര്യഭരിതനായി അവളുടെ സ്വന്ത പേരു മറന്നു്, നന്മ നിറഞ്ഞവളേ, എന്നു് അഭിസംബോധനംചെയ്യുന്നതിനു പ്രേരിതനായി. മറിയത്തിൻെറ പേരുതന്നേ 'നന്മ നിറഞ്ഞവൾ' എന്ന വണ്ണം മാലാഖായാൽ പരിഗണിക്കപ്പെടാൻ മാത്രം അത്രയും വരപ്രസാദത്താൽ നിറഞ്ഞവളായിട്ടാണ് കാണപ്പെട്ടതു്. മനുഷ്യർക്കു് അദൃശ്യമായ വരപ്രസാദം മാലാഖാമാർക്കു് ദൃശ്യമാണെന്നു് ധരിച്ചിരിക്കണം. മംഗലവാർത്തയുടെ അവസരത്തിൽ മാത്രമല്ല അവളുടെ ഉത്ഭവത്തിൻെറ ആദ്യനിമിഷത്തിൽതന്നേയും അവൾ നിസ്സീമമായ വരപ്രസാദത്താൽ നിറഞ്ഞിരുന്നു. ഒടുവിലത്തെ വിധിസമയത്തു് മറെറല്ലാ മനുഷ്യർക്കും, മാലാഖാമാർക്കും കൂടെ ഉണ്ടായിരിക്കാൻപാടുള്ള വരപ്രസാദ അളവിനേക്കാൾ കൂടുതലായ ഒരു അളവു് മറിയത്തിൻെറ ജീവിതകാലത്തിൻെറ ആദ്യനിമിഷത്തിൽ അവൾക്കു് ലഭിച്ചിരുന്നു എന്നാണു പറയപ്പെടുന്നതു്. ആദ്യനിമിഷത്തെ ആ വലിയ അളവു് തുടരെ രാക്ഷസസമാനമായിവദ്ധിച്ചുകൊണ്ടിരുന്നു. മറിയത്തിൻെറ ജീവിതത്തിലെ പ്രത്യേക ചില ഘട്ടങ്ങളിൽ അവളുടെ വരപ്രസാദ വദ്ധനവു് വളരെ വലിയതായിരുന്നു. ദൈവവചനം അവളിൽ മാംസമെടുത്തു് ഒമ്പതു മാസം വസിച്ചിരുന്ന അവസരത്തിലും മിശിഹായോടുണ്ടായിരുന്ന അടു

# ഒരു പുതിയ കര്‍മ്മലീത്താ മെത്രാന്‍



**നി. വ. ദിവ്യശ്രീ തര്‍സീസിയോ ബെനെദേത്തി, ഒ. സി. ഡി.**

ഇററലിയില്‍ വെനീസ് കര്‍മ്മലീത്താ പ്രോവിന്‍സിന്‍െറ അധിപനായിരുന്ന ഇദ്ദേഹത്തെ 1949 ജൂലൈ 3-ാംനു- റോമ്മായില്‍ വച്ചു് ജേറിക്കോയിലെ സ്ഥാനിക മെത്രാനായും സഖീനാ രൂപതയുടെ സഹായമെത്രാനായും അഭിഷേകം ചെയ്തിരിക്കുന്നു.

ജനനം: ത്രെവീയോലോ 1899 ഒക്ടോബര്‍ 28-ാംതീയതി.

ത്ത സഹവാസകാലങ്ങളിലും പ്രത്യേകിച്ചു കരിശിൻ ചുവട്ടിൽ നിന്ന സമയത്തും പരിശുദ്ധാത്മാവിയെ കൈക്കൊണ്ട ദിവസവും വരപ്രസാദം അവളിൽ വളരെ വർദ്ധിച്ചു. മറിയത്തിന്റെ മരണസമയത്തു് അവളുടെ ആത്മാവിൽ നിറഞ്ഞിരുന്ന വരപ്രസാദം എത്രമാത്രമെന്നു് മനസ്സിലാക്കുക അസാദ്ധ്യമാകുന്നു. വരപ്രസാദപൂർണ്ണയായ ഈ അമ്മയുടെ അരുമസന്താനങ്ങളായ നമുക്കു് അവളുടെ ഉള്ളിലെ വരപ്രസാദനിധികളെ വെളിപ്പെടുത്തിത്തരുവാൻ പ്രാർത്ഥിക്കാം. മറിയമേ! നിന്നെത്തന്നെ ഞങ്ങൾക്കു വെളിപ്പെടുത്തുക!

## 4. എപ്പൊഴും കന്യാസ്ത്രീ

മൂന്നുതരത്തിലുള്ള കന്യകത്വമുണ്ടു്. ൧. മനസ്സിന്റെ കന്യകത്വം, ൨. ഇന്ദ്രിയങ്ങളുടെ കന്യകത്വം, ൩. ശരീരത്തിന്റെ കന്യകത്വം. മനസ്സിന്റെ കന്യകത്വം കന്യാവ്രതത്തിനെതിരായ എല്ലാ ദോഷങ്ങളും ഉപേക്ഷിക്കാമെന്നുള്ള മനസ്സിന്റെ ദൃഢനിശ്ചയമാണു്; ഇന്ദ്രിയങ്ങളുടെ കന്യകത്വം ആശാപാശങ്ങളുടെ ക്ഷോഭം ഇല്ലാതിരിക്കുന്ന അവസ്ഥയാണു്; ശരീരത്തിന്റെ കന്യകത്വം ശരീരത്തിന്റെ പൂർണ്ണതയാണു്. ഈ മൂന്നു കന്യകത്വങ്ങളും മറിയത്തിനുണ്ടായിരുന്നു. മറിയത്തെ പാപം സ്പർശിക്കപോലും ചെയ്തിട്ടില്ലാതിരുന്നതിനാൽ മനസ്സിന്റെ കന്യകത്വം അവൾക്കുണ്ടായിരുന്നുവെന്നു തീർച്ചയാണു്. അവളിൽ ആശാപാശങ്ങൾ ഇല്ലാതിരുന്നതിനാൽ ഇന്ദ്രിയങ്ങളുടെ കന്യകത്വം മറിയത്തിനുണ്ടായിരുന്നു. ശരീരത്തിന്റെ പൂർണ്ണതയും അവൾക്കുണ്ടായിരുന്നു. കാരണം, അവൾ പ്രസവത്തിനുമുമ്പും പ്രസവത്തിലും പ്രസവത്തിനു ശേഷവും കന്യകയായിരുന്നു. പ്രസവത്തിനു മുമ്പു കന്യകയായിരുന്നു. സഭാപിതാക്കന്മാർ പൊതുവെ പറയുന്നതു് അവൾ മൂന്നു വയസ്സിലേ കന്യകത്വം വ്രതംചെയ്തിരുന്നു എന്നാണു്. പ്രസവത്തിൽ കന്യകയായിരുന്നു. ഉണ്ണിയീശോയുടെ പിറവി അത്ഭുതകരമായിരുന്നു. മിശിഹാ ഉയിർപ്പു കഴിഞ്ഞു് അടച്ചിട്ടിരുന്ന മുറിയിൽ വാതിൽ തുറക്കാതെ ശ്ലീഹാന്മാരുടെ മുമ്പിൽ പ്രവേശിച്ചതുപോലെയാണു് ഉണ്ണി ആയിരുന്നപ്പോൾ മാതാവിന്റെ ഉദരത്തിൽ നിന്നു പുറത്തുവന്നതു്. പ്രസവത്തിനുശേഷവും മറിയം എന്നേയ്ക്കും കന്യകയായിരുന്നു.

## 5 ബോധജ്ഞാനത്തിന്റെ ഇരിപ്പിടം

മറിയം ബോധജ്ഞാനത്തിന്റെ ഇരിപ്പിടം എന്നു വിളിക്കപ്പെടുന്നതു് രണ്ടു കാരണങ്ങളാലാണു്. ഒന്നാമതു്, മാംസം എടുത്ത ബോധജ്ഞാനം, പുത്രൻ തമ്പുരാൻ, ഒമ്പതു മാസം ഇരുന്നതു് മറിയത്തിൽ ആയിരുന്നു. രണ്ടാമതു്, അവൾക്കു തന്നെ ആശ്ചര്യകരമായ വിധത്തിൽ വളരെ അധികം അറിവുണ്ടായിരുന്നു. ദൈവത്തിന്റെ മാതാവു് എന്ന തരത്തിലും ആത്മാക്കളുടെ മാതാവു് എന്ന സ്ഥാനത്തിലുള്ള സകല കടമകളും വേണ്ടവണ്ണം നിറവേററുന്നതിനു് ആവശ്യമുള്ള അറിവു് അവൾക്കുണ്ടായിരുന്നു. ദൈവദത്തമായ അറിവും അവൾക്കുണ്ടായിരുന്നു എന്നാണു് ദിവ്യശാസ്ത്രജ്ഞന്മാർ പറയുന്നതു്. അവർ വീണ്ടും അഭിപ്രായപ്പെടുന്നതു് പ. കന്യകയുടെ ജീവിതത്തിന്റെ ആദ്യനിമിഷംമുതൽ ബുദ്ധിയുടെ ഉപയോഗം അവൾക്കുണ്ടായിരുന്നു എന്നും, അതിനാൽ ആരംഭംമുതലേ അവൾക്കു് യോഗ്യത സമ്പാദിക്കാമായിരുന്നു എന്നും ആകുന്നു.

## 6. ദൈവത്തിനോട് ഏററവും അടുത്തവൾ

ത്രീത്വത്തിലെ രണ്ടാം ആളായ പുത്രൻ തമ്പുരാനോട് അവൾക്ക് രക്തബന്ധമുണ്ടായിരുന്നു. തൻമൂലം മററു രണ്ടു ദിവ്യ ആളുകളോടും അടുത്ത ബന്ധമുണ്ടായിരുന്നു. ബാവാ തമ്പുരാന്റെ പുത്രിയായിരുന്നു. ഇതു് അവളുടെ പ്രത്യേക ദിവ്യ വിളി നിമിത്തവും, പ്രത്യേക ദത്തുപുത്രീസ്വീകരണവും, കൂടുതൽ വരപ്രസാദസ്വീകരണവും നിമിത്തം ആയിരുന്നു. പുത്രൻ തമ്പുരാന്റെ മാതാവായിരുന്നു. അതിനാൽ മറിയത്തിനു മിശിഹായിൽനിന്നു് സ്നേഹത്തിനും വണക്കത്തിനും അനുസരണത്തിനും അർഹത ഉണ്ടായിരുന്നു. അവൾ പരിശുദ്ധാത്രുപിയുടെ മണവാട്ടിയായിരുന്നു. വിശ്വാസപ്രമാണത്തിൽ മിശിഹായുടെ ജനനത്തെപ്പററി പറയുന്നതു് "ശുദ്ധമാന റൂഹാദ് ക്കദ് ശായാലെ ജനിക്കപ്പെട്ടു് കന്യാസ്ത്രീ മറിയത്തിൽനിന്നു പിറന്നു" എന്നാണല്ലോ.

## 7. സഹരക്ഷക

ഈശോയോടുകൂടെയും ഈശോയിൽ ആശ്രയിച്ചും ലോകരക്ഷാകർമ്മത്തിൽ മറിയവും യോജിച്ചിരുന്നു. ഇതു് ഈശോയിക്കു തനിച്ചു രക്ഷിക്കുവാൻ സാധിക്കയില്ലാഞ്ഞിട്ടല്ലാ, ദൈവത്തിനു മറിയത്തോടുള്ള സ്നേഹം നിമിത്തം അവളെയും രക്ഷാകർമ്മത്തിൽ പങ്കുകൊള്ളിക്കുവാൻ തിരുമനസ്സായതുകൊണ്ടു മാത്രമാണു്. എപ്രകാരമാണു് രക്ഷാകർമ്മത്തിൽ മറിയം സഹകരിച്ചതു്? അതു് രക്ഷകനെ നമുക്കു് തന്നുകൊണ്ടും, ദിവ്യ ഓസ്തിയെ തീററി വളത്തിക്കൊണ്ടും, ബലിക്കു സമ്മതം കൊടുത്തുകൊണ്ടും, ബലിയിൽ ശുശ്രൂഷിച്ചുകൊണ്ടും, ദിവ്യ ഓസ്തിയായ മിശിഹായെ സ്വസഹനങ്ങളോടു കൂടെ കുരിശിൻ ചുവട്ടിൽ നിന്നു് ദൈവത്തിനു സമർപ്പിച്ചുകൊണ്ടും ആകുന്നു.

## 8. വരപ്രസാദങ്ങളുടെ വിതരണക്കാരി

മറിയം നമുക്കുവേണ്ടി അപേക്ഷിച്ച് നമുക്ക് ഓരോരുത്തർക്കും വരപ്രസാദങ്ങൾ വാങ്ങിച്ചു വിതരണം ചെയ്യുന്നു. പൊതുവായി പറയുന്നെങ്കിൽ, എല്ലാ വരപ്രസാദങ്ങളും നമ്മിൽ വരുന്നതിനു് മറിയത്തിൽ കൂടെ കടക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണു് മറിയത്തിൽ എപ്പോഴും അഭയം പ്രാപിക്കേണ്ടിയിരിക്കുന്നതു്. എന്നാൽ മറിയത്തോടു പ്രാത്ഥിക്കുന്നില്ലെങ്കിൽ വരപ്രസാദം കിട്ടുകയില്ലെന്നു പറയാൻ പാടില്ല. ഒരിക്കലും മറിയത്തോടു പ്രാത്ഥിക്കയില്ലെന്നുള്ള മനസ്ഥിതിയും ഒട്ടും നല്ലതല്ല.

## 9. നമ്മുടെ അമ്മ

അവയവങ്ങളായ നാമെല്ലാവരും യോജിച്ചു സിദ്ധമാകുന്ന ആദ്ധ്യാത്മിക ശരീരത്തിന്റെ ശിരസ്സായ ഈശോയുടെ അമ്മ അവൾ ആകുന്നതിനാൽ അവയവങ്ങളായ നാം ഓരോരുത്തരുടെയും അമ്മ ആകുന്നു മറിയം. അവളുടെ മൂത്ത പുത്രനായ ഈശോയെ വേദന കൂടാതെയാണു് കന്യക മറിയം പ്രസവിച്ചതു്. അവളുടെ മററു പുത്രരായ നാമേവരേയും വേദനയോടുകൂടെയാണു് കുരിശിൻ ചുവട്ടിൽ വച്ചു അവൾ പ്രസവിച്ചതു്. കുരിശിൽ കിടന്നുകൊണ്ടു് ഈശോ നമ്മുടെ അമ്മയായിട്ടു അവളെ നമുക്കു തരികയും ചെയ്തു. മറിയം നമ്മുടെ അമ്മ ആയിരിക്കുന്നതിനാൽ പുത്രനിർവ്വിശേഷമായ സ്നേഹത്താൽ ഈ നല്ല അമ്മയെ നാം സ്നേഹിക്കണം.

### 10. എത്രയും അഴകുള്ള സുന്ദരി

മറിയം ശരീരത്തിലും ആത്മാവിലും പരിപൂർണ്ണ സുന്ദരിയാകുന്നു. വേദപുസ്തകം അവളുടെ സൗന്ദര്യത്തെ പല തരത്തിൽ ഘോഷിക്കുന്നു. "എന്റെ ഓമനെ, നീ സൗന്ദര്യ സമ്പൂർണ്ണയാകുന്നു. ഓറശ്ലേത്തെപ്പോലെ നീ മാധുര്യമുള്ളവളും മനോഹരിയുമാകുന്നു." (പാ. പാ. 6/3) "ഉദയന്ന പ്രഭാതംപോലെ വരുന്ന ഇവൾ, ചന്ദ്രനെപ്പോലെ അഴകുള്ളവളും സൂര്യനെപ്പോലെ പ്രകാശമുള്ളവളുമായ ഇവൾ ആർ? (പാ. പാ. 6/9) അവളുടെ സൗന്ദര്യത്തിൽ സ്വർഗ്ഗീയ ചൈതന്യം ഉണ്ടായിരുന്നു. ആരെയും പാപത്തിലേക്കാകർഷിച്ചില്ല. നേരേമറിച്ച് ദൈവസ്നേഹത്തിലേക്കാകർഷിച്ചു.

### 11. ഏററവും എളിമയുള്ള ദാസി

ദൈവത്തിന്റെ എളിയ ദാസിയായി മറിയം തന്നെത്താൻ വിചാരിച്ചിരുന്നു. അവൾ തന്നെത്തന്നെയും തനിക്കുള്ള സകലതും ദൈവത്തിന്റെ ദാനമായിട്ടു കണക്കാക്കിയിരുന്നു. 'എന്തുകൊണ്ടെന്നാൽ ദൈവം തന്റെ ദാസിയുടെ എളിമയെ കടാക്ഷിച്ചു.'

### 12. കരേററപ്പെട്ടവൾ

ഈ ആനുകൂല്യം മറിയത്തെ സ്വർഗ്ഗത്തിൽ മഹിമയാൽ കിരീടം ധരിപ്പിച്ചു. ഈശോയുടെ മരണംകഴിഞ്ഞു് മറിയം പതിനഞ്ചുകൊല്ലം ജീവിച്ചിരുന്നു എന്നാണു വിചാരിക്കപ്പെടുന്നതു്. അവൾ മരിച്ച സ്ഥലത്തെപ്പററി പല അഭിപ്രായങ്ങൾ ഉണ്ടെങ്കിലും എഫേസൂസിൽവച്ചു മരിക്കുകയും അവിടെ അടക്കപ്പെടുകയും ചെയ്തു എന്നാണു് ഭൂരിപക്ഷാഭിപ്രായം. മറിയം യാതൊരു സുഖക്കേടിനാലും അല്ല മരിച്ചതു്. ദൈവം തിരുമനസ്സായപ്പോൾ ദൈവസ്നേഹത്തിന്റെ ശക്തിയാലെയാണു് അവൾ മരണംപ്രാപിച്ചതു്. കവറടത്തിൽ അവളുടെ ശരീരം അഴുകിയില്ല. വേഗം അവളുടെ ആത്മാവു ശരീരത്തോടു യോജിച്ചു്, അവൾ ഉയിർത്തു്, മാലാഖാമാരാൽ സ്വർഗ്ഗത്തിലേയ്ക്കു് എടുക്കപ്പെട്ടു. അവിടെ ദൈവം മാതാവിനെ മഹത്വത്തിന്റെ കിരീടം ധരിപ്പിച്ചു. മറിയം ഉടലോടെ സ്വർഗ്ഗത്തിലേയ്ക്കു കരേററപ്പെട്ടു എന്നതു് ഒരു വിശ്വാസസത്യമായി തിരുസ്സഭ വേഗം പ്രഖ്യാപനംചെയ്യുമെന്നു ശരണപ്പെടാം. ഇപ്പോൾ വിശ്വാസത്തിൽ ഇടച്ചുകൂടാതെ ആ സത്യം നമുക്കു ത്യജിക്കാൻ പാടില്ല. ഈ ഭൂമിയിൽ അവൾ വരപ്രസാദത്താൽ നിറഞ്ഞിരുന്നതുപോലെ ഇപ്പോൾ സ്വർഗ്ഗത്തിൽ ഈശോയോടു് അടുത്തു് മഹത്വത്തിൽ നിറഞ്ഞാണിരിക്കുന്നതു്. അവളെ നമുക്കു് അഭിനന്ദിച്ചു പ്രാർത്ഥിക്കാം.

മറിയമേ! നീ മുഴുവനും സുന്ദരിയാകുന്നു!
മറിയമേ! നീ മുഴുവനും വന്ദരിയാകുന്നു!
നിന്നിൽ ജന്മപാപക്കറയില്ല!
നിന്നിൽ ജന്മപാപക്കറയില്ല!

നീ ഒർശ്ലേമിന്റെ മഹിമയാകുന്നു!
നീ ഇസ്രായേലിന്റെ ആനന്ദമാകുന്നു;
നീ ഞങ്ങളുടെ ജനത്തിന്റെ ബഹുമാനമാകുന്നു!
നീ പാപികളുടെ മദ്ധ്യസ്ഥയാകുന്നു;
ഓ! മറിയമേ!
ഓ! മറിയമേ!
ഏററവും വിവേകമുള്ള കന്യകയേ!
എത്രയും കനിവുള്ള അമ്മേ!
ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ!
കർത്താവായ ഈശോമിശിഹായുടെ പക്കൽ
ഞങ്ങൾക്കുവേണ്ടി ഇടനിലയാകേണമേ!
കന്യകയേ! നിന്റെ ഉത്ഭവത്തിൽത്തന്നെ
നീ നിർമ്മലയായിരുന്നു.
നീ പ്രസവിച്ച തിരുക്കുമാരന്റെ പിതാവിനോടു്
ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ.

ആമ്മേൻ.

മേരീസ്തവങ്ങൾ.

# പ്രഭുവും സന്യാസിയും

കെ. സി. ചാക്കോ, എം. ഏ. ബി. ഈ. എ. എം. ഐ. ഈ.

ഒരു ദിവസം വൈകുന്നേരം ക്ലയർവോയിലുള്ള സിസ്റ്റേഴ്സ്യൻ സന്യാസാശ്രമത്തിൻെറ മുമ്പിൽ അശ്വാരൂഢനായ ഒരു പ്രഭു വന്നു്, ആശ്രമത്തിനുള്ളിലുള്ളവരെ വിളിക്കുവാനുള്ള മണി അടിച്ചു. ഉടനെ അകത്തുനിന്നും പ്രഭുവിനോട് ഏകദേശം സമവയസ്കനായ ഒരു സന്യാസി കതകു തുറന്നു പുറത്തുവന്നു. അവർ പരസ്പരം നോക്കി. ഉദ്ദേശം മുപ്പതുകൊല്ലങ്ങൾക്കു മുമ്പു് പല യുദ്ധരംഗങ്ങളിലും ഒരുമിച്ചു് പടപൊരുതിയിട്ടുള്ള യോദ്ധാക്കന്മാരായിരുന്നു പ്രഭുവും, സന്യാസിയും. ആകസ്മികമായ ഈ സമാഗമത്തിൽ അന്യോന്യം അറിഞ്ഞു് സന്തോഷാധിക്യത്താൽ അവർ രോമാഞ്ചംകൊണ്ടു.

"ആൻഡ്രൂ," സ്നേഹപൂർവ്വം യോദ്ധാവു് സന്യാസിയെ സംബോധനചെയ്തു.

"പ്രഭോ, ചാൾസ്," സന്യാസി പ്രതി സംബോധനംചെയ്തു പൂർവ്വകാലമൈത്രിയെ വ്യക്തമാക്കി.

സുദീർഘമായ മുപ്പതുകൊല്ലങ്ങൾ! അതിനിടയിൽ ബർഗണ്ടിയിലെ പ്രഭുവിൻെറ പ്രധാനോപദേഷ്ടാവിൻെറ പുത്രൻ ആൻഡ്രൂവും, പ്രഭുവിൻെറ അംഗരക്ഷസേനയിൽപെട്ട മാടമ്പി ചാൾസും, കഴിച്ച ജീവിതരീതിയെപ്പററി അന്യോന്യം അന്വേഷിക്കാൻ അവർ കൊതിച്ചു. ആൻഡ്രൂ പ്രഭുവിനെ ആശ്രമത്തിനകത്തേക്കു ക്ഷണിച്ചു.

"ചാൾസ്, വരിക. ഞങ്ങളുടെ ശ്രേഷ്ഠൻ ഇപ്പോൾ സ്ഥലത്തില്ല."

"അയ്യോ! ആൻഡ്രൂ, ഞാൻ നിങ്ങളെ ഒട്ടും ഉപദ്രവിക്കുന്നില്ല. ഞാൻ അല്പം ദൂരെ പോകുന്നവഴിയാണു്. ഇപ്പോൾപണ്ടത്തെപ്പോലെ ചെറുപ്പം അല്ലല്ലോ? ഇന്നു കുറെ അധികം യാത്രചെയ്തതുകൊണ്ടു് രാത്രി ഇവിടെ താമസിക്കാമെന്നു കരുതി ഇവിടെ കയറിയതാണു്."

"ഇന്നു രാത്രിയോ? കൊള്ളാം, വേണമെങ്കിൽ ഒന്നോ, രണ്ടോ ആഴ്ച ഇവിടെ താമസിക്കാമല്ലോ! അകത്തേയ്ക്കു വരൂ."

"വളരെ ഉപകാരം. വളരെ ദിവസം താമസിച്ചു് നിങ്ങളെ ഞാൻ ബുദ്ധിമുട്ടിക്കയില്ല. ആകട്ടെ; എന്തായാലും എനിക്കു് ഇവിടെ കുറച്ചു താമസമുള്ളതുകൊണ്ടു ചില കാര്യങ്ങൾ എല്ലാം അറിഞ്ഞാൽ കൊള്ളാം. ആദ്യമായി ഞാൻ ഒരു സംഗതി ചോദിക്കട്ടെ. ആൻഡ്രൂ! പറയൂ, നിങ്ങളുടെ മാടമ്പിസ്ഥാനവും മററും ഉപേക്ഷിച്ചു് ഈ ആശ്രമത്തിൽ ചേർന്നതിനെപ്പററി നിങ്ങൾ ഇപ്പോൾ ദുഃഖിക്കുന്നില്ലേ?"

സംഭാഷണം തുടർന്നുകൊണ്ടു് ചാൾസ് ആശ്രമത്തിനുള്ളിൽപ്രവേശിച്ചു് ഒരു കസാലയിൽ ഇരുന്നു. ആ സമയംകൊണ്ടു് ആൻഡ്രൂ ഒരു തുണസഹോദരനെ വിളിച്ചു് പ്രഭുവിൻെറ കുതിരയെ രാത്രിയിൽ അന്വേഷിക്കുന്നതിനു് വേണ്ട ഇടപാടുകൾ ചെയ്തു തിരിച്ചുവന്നു. ചാൾസിനെ ആൻഡ്രൂ ആപാദചൂഡം ഒന്നു പരിശോധിച്ചു. മുപ്പതുകൊല്ലങ്ങൾക്കു മുമ്പു് അദ്ദേഹത്തിൻെറ മുഖത്തു താൻ കണ്ടിരുന്ന ധാർഷ്ട്യവും, അഹങ്കാരവും, പരനിന്ദയും അപ്പോഴും ആ മുഖത്തു കളിയാടിയിരുന്നു. തൻെറ സന്യാസജീവിതത്തെ നിന്ദിക്കുന്ന അനേകം ചോദ്യങ്ങ



ഞങ്ങളുടെ ഈ കൊല്ലത്തെ നവവൈദികർ—അവരുടെ ശ്രേഷ്ഠന്മാരുടെയും സഹോദരന്മാരുടെയും മദ്ധ്യത്തിൽ.

ളുമായി അയാൾ പുറപ്പെട്ടിരിക്കുകയാണെന്നും ആൻഡ്രൂ ധരിച്ചു. ദൃഢമായ സ്വരത്തിൽ ചാൾസിൻെറ ധിക്കാരപൂർവ്വമായ ചോദ്യത്തിന് ആൻഡ്രൂ മറുപടി പറഞ്ഞു.

"ചാൾസ്! നിങ്ങൾ ഒരു കാര്യം മറക്കുന്നു. ഒരു മാടമ്പി എന്നും ഒരു മാടമ്പിതന്നെ. അതു മനുഷ്യസ്വഭാവത്തിലെ കാതലായ ഒരു വളർച്ചയാകുന്നു. അതു ബാഹ്യമായ ഒരു അലങ്കാരമോ, ആഭരണമോ അല്ല." ആൻഡ്രൂവിൻെറ സ്വരത്തിൽ പ്രത്യക്ഷപ്പെട്ട ദാർഢ്യം ചാൾസിനെ അത്ഭുതപ്പെടുത്തി.

"ആൻഡ്രൂ! നിങ്ങൾ എത്ര ഉന്മേഷത്തോടുകൂടി സംസാരിക്കുന്നു. ഇപ്പോൾ നിങ്ങൾക്കു കുറെ പ്രായം ആയിരിക്കും. ആകട്ടെ ഇപ്പോൾ എത്ര വയസ്സുവരും ?"

"പറയാം, വർഷങ്ങൾ കണക്കാക്കിയാൽ അൻപതിന് ഒന്നുരണ്ടു കുറയും. എന്നാൽ ഇതേവരെ ഓരോരുത്തരായി എന്നോടു ചോദിച്ചിട്ടുള്ള മറയൻചോദ്യങ്ങൾ കണക്കാക്കിയാൽ "മെതുസലാ"യേക്കാൾ അനേകം ശതാബ്ദങ്ങൾകൂടി എനിക്കു കൂടുതൽകാണും!"

"ഓഹോ, അങ്ങനെയാണോ ? എന്നാൽ സന്യാസത്തിലും കൂടി മാടമ്പിസ്ഥാനം കളയാത്ത എൻെറ സ്നേഹിതനോടു ബുദ്ധിപൂർവ്വമായ ഒരു ചോദ്യം ഞാൻ ചോദിക്കട്ടെ?

ആൻഡ്രൂ! പരമാർത്ഥത്തിൽ ഈ ജീവിതം വെറും വ്യാമോഹത്തിനധീനമായ ഒന്നുമാത്രമാണെന്നു ഇപ്പോൾ നിങ്ങൾ ദുഃഖിക്കുന്നില്ലേ?"

മുപ്പതുവർഷക്കാലം ക്ലയർവോ സന്യാസാശ്രമത്തിന്റെ പടികഠം തുറന്നും, അടച്ചും ഒരു വാതൽകാവൽക്കാരനായി കഴിച്ചുകൂട്ടിയ ആ സന്യാസി ആൻഡ്രൂ പതിവിലധികം ക്ഷമയോടുകൂടി ധിക്കാരിയായ തന്റെ പ്രതിയോഗിയെ നോക്കി. ''എന്താണ് ചാഠംസെ വ്യാമോഹം'' എന്നു ചോദിച്ചു.

''എന്തു്! എന്താണ് വ്യാമോഹമെന്നോ? ഇതു്! ഇതു മുഴുവനും! നിങ്ങളുടെ ജീവിതം മുഴുവൻ, സമൂലമായിട്ടു്! ഒരു വെറും ചതുപ്പുനിലത്തു് അനേക വർഷം നിങ്ങഠം നിങ്ങളെത്തന്നെ കുഴിച്ചിട്ടു! അതു് ഒരു ജീവിതം എന്നു കരുതുന്നതാണ് വ്യാമോഹം. ഫേ, മനുഷ്യാ! നിങ്ങഠം ഇതേവരെ ജീവിച്ചിട്ടില്ല. ഈ സന്യാസം! ഇതൊരു ജീവിതമല്ല. ഒരു മരണമാണ് ഇതു്. കഴിഞ്ഞ കുറെ കൊല്ലങ്ങളായി നിങ്ങളെല്ലാം മരിച്ചതിനു തുല്യം തന്നെ! നിങ്ങളുടെ കുടുംബസ്വത്തായ ഫോൺടെയിൻ കൊട്ടാരത്തിന്റെ പടി കാണുമ്പോഴെല്ലാം പ്രേതബാധയെ ഭയന്നെന്നപോലെ ഞാൻ കുരിശു വരയ്ക്കാറുണ്ടു്. നിങ്ങളും, നിങ്ങളുടെ സഹോദരന്മാരും, സഹോദരിയും: എന്തിനു് മാന്യനായ നിങ്ങളുടെ പിതാവുപോലും, വഞ്ചിതരായി സന്യാസത്തിലേക്കു് ആകർഷിക്കപ്പെട്ടതു് നിശ്ചയമായും ആ വീട്ടിൽ ഭൂതാവേശം ഉണ്ടായിട്ടുതന്നെ. നിങ്ങഠം ജീവിക്കുന്നതുപോലെ ജീവിക്കാൻ ദൈവം ഒരിക്കലും ഉദ്ദേശിച്ചിരുന്നതല്ല. ഒരിക്കലും അല്ല. ആൻഡ്രൂ! ഒന്നു ചിന്തിക്കു. പതിനേഴുവയസ്സുപോലും ആകുന്നതിനുമുമ്പു് ബർഗണ്ടിപ്രഭു നിങ്ങഠംക്കു് മാടമ്പി പട്ടം നഠംകി നിങ്ങളെ ബഹുമാനിച്ചു. എന്നിട്ടു് ഈ കൊല്ലമെല്ലാം നിങ്ങഠം എന്താണുചെയ്തതു്? ഇതെല്ലാമാണ് സാമാന്യമര്യാദ വിടാതെ ഞാൻ വ്യാമോഹം എന്നു പറഞ്ഞതു്. വാസ്തവത്തിൽ ഇതെല്ലാം ഒരു ഭ്രാന്താണ്.''

''അതേ ചാഠംസ്.'' ആൻഡ്രൂവിന്റെ ശാന്തത ഇനിയും നഷ്ടപ്പെട്ടില്ല.

''ഇതു ഭ്രാന്തുതന്നെ! ഇതു ഒരു വ്യാമോഹവും ആയിരുന്നു! അങ്ങനെ ഞാനും എന്റെ കുടുംബാംഗങ്ങളും എല്ലാം വെറും വിഡ്ഢികളാണെന്നല്ലെ നിങ്ങളുടെ സൂചന.''

''അതെ. തെളിച്ചുപറഞ്ഞാൽ അങ്ങനെതന്നെ. വിവേകമുള്ള ആരെങ്കിലും മററു തരത്തിൽ പറയുമോ?''

ആശ്രമത്തിനുള്ളിലേയ്ക്കു് കൈ ചൂണ്ടിക്കൊണ്ടു് ആൻഡ്രൂ ചോദിച്ചു:— ''അതാ, ആ ആശ്രമഭിത്തിക്കുള്ളിൽ ജീവിക്കുന്ന അഞ്ഞൂറിലധികം സന്യാസികളും നിങ്ങളുടെ അഭിപ്രായത്തിൽ വെറും വിഡ്ഢികളായിരിക്കും അല്ലേ?''

''അഞ്ഞൂറിലധികമോ?'' ചാഠംസ് അത്ഭുതസ്തബ്ധനായി. എങ്കിലും ആ പരിഹാസം വെടിഞ്ഞില്ല. അയാഠം തുടന്നു. ''അതെ, അവരും നിങ്ങളെപ്പോലെ നേരത്തെ ബഹുമാന്യരായിരുന്നു എങ്കിൽ ഇപ്പോഠം വിഡ്ഢികഠം തന്നെ.''

''ഇപ്പോഠം ഞങ്ങളെല്ലാം മാന്യതയില്ലാത്ത വെറും നീച ജീവികളാണെന്നാണോ നിങ്ങളുടെ സങ്കല്പം?''

''ഏതായാലും ഇതു് അത്ര ബഹുമാന്യമായ ഒരു പദവി അല്ല. ഇതു പ്രഭുക്കന്മാക്കു് ഒട്ടും യോജിച്ചതല്ല. ദൈവം മനുഷ്യസമുദായത്തെ പല പദവികളിലായിട്ടാണ് നിയന്ത്രിക്കുന്നതു്. രാജാക്കന്മാർ, പ്രഭുക്കന്മാർ, സാധാരണക്കാർ, കൂലിവേലക്കാർ, എന്നിങ്ങനെ. പ്രഭുക്കഠം അവരുടെ പദവി വെടിഞ്ഞു് ദാസ്യവേല ചെയ്യണമെന്നു് ദൈവം ഉദ്ദേശിച്ചിട്ടില്ല. ഈ ജീവിതം ആക്ഷേപാർഹമാണ്.

പ്രഭുക്കന്മാർ ദാസ്യവേല ചെയ്ത അവമാനിതരാകണമെന്ന് ദൈവം പഠിപ്പിച്ചിട്ടില്ല''

"ഓഹോ, അങ്ങനെയോ? എന്നാൽ ദൈവം ആ ഉപദേശം നൽകിയതു വളരെ വിചിത്രമായ ഒരു രീതിയിലാണെന്ന് സമ്മതിച്ചേ മതിയാവൂ!''

"എന്താണ് ഇത്ര വിചിത്രമായ ആ മാർഗ്ഗം? നിങ്ങൾ പരിഹസിക്കുന്നതിൻെറ കാരണം എന്തു്?''

"അതു പറയാം. മനുഷ്യനായ ദൈവം നമ്മോടു് ആവശ്യപ്പെട്ട 'വരിക, എന്നെ അനുഗമിക്കുക.' ആ ക്ഷണം നാം സ്വീകരിക്കുന്ന പക്ഷം ആദ്യമായി അദ്ദേഹം നമ്മെ നയിക്കുന്നതു് ഒരു കാലിത്തൊഴുത്തിലേയ്ക്കായിരിക്കും. അവിടെ കന്നുകാലികളുടെ ഇടയിൽ ദൈവകുമാരനെ നമുക്ക് കാണാം. അടുത്തതായി അദ്ദേഹം നമ്മെ ഈജിപ്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോകുന്നു. ഈജിപ്ത് ഒരു വിദേശ രാജ്യം —രാജ്യഭ്രഷ്ട് നിമിത്തമുള്ള ഏകാന്തതയും നാം അനുഭവിക്കണമെന്നാണ് അതിൻെറ സൂചന. പിന്നീട് അദ്ദേഹം നമ്മെ തിരിച്ച് നസ്രത്തിലേക്ക് കൂട്ടിക്കൊണ്ടുവരുന്നു. ബാക്കി കാലം മുഴുവൻ താൻ അവിടെത്തന്നെ ജീവിക്കുകയും ചെയ്യുന്നു. ചാൾസ്, ഒരു നസ്രായക്കാരൻ ആയിരിക്കുക എന്നതിൻെറ അർത്ഥം നിങ്ങൾ പൂർണ്ണമായി ഗ്രഹിച്ചിട്ടുണ്ടോ? അതും നിങ്ങൾ ഉദ്ദേശിക്കുന്ന ബഹുമാന്യതയും തമ്മിൽ ചേർച്ചയില്ല. ഒട്ടും ചേർച്ചയില്ല. ഒരു നസ്രായക്കാരൻ എന്നതിൻെറ അർത്ഥം നിന്ദിക്കപ്പെട്ടവനും, ഉപേക്ഷിക്കപ്പെട്ടവനും എന്നൊക്കെയാണ്. നസ്രത്തിൽ നിന്നും അദ്ദേഹം നമ്മളെ കൂട്ടിക്കൊണ്ടു പോകുന്നതു് വലിയ കുററപ്പുള്ളികളുടെ ശിക്ഷാസ്ഥലമായ കാൽവരിക്കുന്നിലെ കുരിശിൻചുവട്ടിലേയ്ക്കാണ്. ചാൾസ്, ക്രിസ്തു ഒരു വെറും ഭിക്ഷുവിനെപ്പോലെ ജീവിക്കുകയും, കള്ളനെപ്പോലെ മരിക്കുകയും ചെയ്തു. എന്തിനെന്ന് അറിയണമോ! ഞാൻ പറയാം. അതു മാടമ്പികളെ ധർമ്മധീരന്മാരാക്കുന്നതിനും, കുലീനന്മാരെ യഥാർത്ഥ ബഹുമാന്യത കാണിച്ചുകൊടുക്കുന്നതിനും, പുരുക്കത്തിൽ മനുഷ്യരെ ദൈവത്തിങ്കലേയ്ക്കു് നയിക്കുന്നതിനും ആയിരുന്നു. ചാൾസ്, നിങ്ങൾ ശ്രദ്ധിച്ചുകേൾക്കുക. ഈ കഴിഞ്ഞ മുപ്പതു കൊല്ലവും മിക്കവാറും ഞാൻ ഈ ആശ്രമഭിത്തികൾക്കുള്ളിൽ മാത്രം ജീവിച്ചിരുന്നു. എങ്കിലും ഞാൻ ഒരു പൊതുവഴിയാത്രക്കാരനായി എന്നെത്തന്നെ കരുതുന്നു. നിങ്ങൾ കേൾക്കുന്നുണ്ടോ? ഞാൻ പൊതുവഴിയേ യാത്രചെയ്യുന്ന ഒരുവൻ മാത്രമായിരുന്നു. എൻെറ രാജാവിൻെറ പൊതു നിരത്തിൽ ക്രൂശിയായിരുന്ന എൻെറ ജീവിതത്തിൻെറ സിംഹഭാഗവും ഞാൻ കഴിച്ചിട്ടുള്ളതു്. ഇതെല്ലാം വെറും വ്യാമോഹമെന്നോ ബുദ്ധിഭ്രമമെന്നോ നിങ്ങൾ പറഞ്ഞുകൊള്ളുക. എന്നാൽ അതു് എനിക്ക് ഏററം ആനന്ദപ്രദമായ ഒരു വ്യാമോഹവും, അനുഗ്രഹീതമായ ഒരു ഭ്രാന്തും ആകുന്നു. എന്തുകൊണ്ടെന്നാൽ ആ വ്യാമോഹവും, ബുദ്ധിഭ്രമവും, സാക്ഷാൽ ദൈവകുമാരനായ ക്രിസ്തുവിൻെറ പക്കലേയ്ക്കു് എന്നെ അടുപ്പിച്ചിരിക്കുന്നു.

"നിങ്ങൾ ഒരു മൂഢ സ്വർഗ്ഗത്തിൽ ജീവിക്കുന്നു. മുപ്പതു കൊല്ലത്തെ നിങ്ങളുടെ നേട്ടം എന്തെന്ന് നിങ്ങൾ ആലോചിച്ചിട്ടുണ്ടോ?''

"ഉണ്ട്. മുപ്പത്തിമൂന്നു കൊല്ലംകൊണ്ടു അദ്ദേഹത്തിന് നേടുവാൻ കഴിഞ്ഞവ എനിക്കുമുണ്ട്. കളങ്കമില്ലാത്ത ഒരു മന



ഹോളണ്ടിലെ ഒരു കർമ്മെലീത്താ മഠത്തിലെ നവ സന്യാസിനികളും
അവരുടെ ശ്രേഷ്ഠയും

സ്സാക്ഷി; ആനന്ദ നിർഭരമായ ഒരു ഹൃദയം; നിത്യസമ്മാനത്തിൽ ഉള്ള ശരണം; സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ തിരുഹിതം നിറവേററി എന്ന കൃതാർത്ഥത, ഇവയൊക്കെയാണു് ആ നേട്ടങ്ങൾ''.

''നിങ്ങൾക്കു് ഭ്രാന്താണു്''!

''ഞാൻ ഭ്രാന്തനല്ല. ഞാൻ ക്രിസ്തുവിൻെറ ഒരു അനുയായി മാത്രമാണു്. ഒരു ക്രസ്ത്യാനി ദൈവത്തിൻെറ ദത്തുപുത്രൻ; യൂദയാമലഞ്ചെരുവുകളിൽ കൂടി നടക്കുകയും, ഗാഗുൽത്താമലയിൽ രക്തലിപികളിൽ തൻെറ പ്രണയകഥ എഴുതുകയും ചെയ്ത ക്രിസ്തുവിൻെറ ഒരു സഹോദരൻ.''

''നാടകീയമായ വർണ്ണനകൾ വിട്ടിട്ടു് യാഥാർത്ഥ്യം വല്ലതുമുണ്ടെങ്കിൽ പറയൂ''

''ചരിത്രം അറിഞ്ഞിട്ടുള്ളതിൽ ഏററം വലിയ യാഥാർത്ഥ്യമാണു് ഞാൻ പറയുന്നതു്. ദൈവകുമാരനായ ക്രിസ്തു നമ്മെ സ്നേഹിച്ചു. നമുക്കുവേണ്ടി ജീവിച്ചു. നമുക്കുവേണ്ടി ബലഹീനനായ ഒരു ശിശുവായി. നമുക്കുവേണ്ടി രാജ്യഭ്രഷ്ടനായി. നമുക്കുവേണ്ടി ആശാരിവേല ചെയ്തു. നമുക്കുവേണ്ടി നിരവധി അത്ഭുതങ്ങൾ പ്രവർത്തിച്ചു. അവസാനം നമുക്കുവേണ്ടി പീഡകൾ സഹിച്ചു കുരിശിൽ മരിക്കുകയും ചെയ്തു. അതാണു് ഞാൻ സൂചിപ്പിച്ച പ്രണയകഥ. ഈ ക്ലേയർവോ സന്യാസാശ്രമത്തിനും, അവിടെ നിങ്ങൾ കാണുന്ന വ്യാമോഹത്തിനും, ചിത്തഭ്രമത്തിനും, അർത്ഥം നൽകുന്നതും ഈ കഥയത്രെ. ഇവയെ പുഛിക്കുന്ന നിങ്ങളുടെ അവസ്ഥ എത്ര ദയനീയം! എനിക്കു് നിങ്ങളോടു് സഹതാപം തോന്നുന്നു! ചാൾസ്, നിങ്ങൾക്കു് ഇത്രയും പ്രായമായല്ലോ? നി

ങ്ങൾ നിങ്ങളെത്തന്നേയും, ക്രിസ്തുവിനേയും അറിയാത്തതുപോലെ സംസാരിക്കുന്നതു് പരിതാപകരമായിരിക്കുന്നു.''

''എന്നെപ്പററി ചിന്തിക്കുകയും, സഹതപിക്കുകയും ചെയ്യേണ്ട ആവശ്യമില്ല. എനിക്കു് നിങ്ങളുടെ കാര്യത്തിലാണു് ആകാംക്ഷ. നിങ്ങളുടെ സഹോദരൻ ബർണാർഡ് ആണെങ്കിൽ കുറെയൊക്കെ പ്രസിദ്ധി നേടിയിട്ടുണ്ടു്. യുദ്ധരംഗത്തു ശോഭിക്കുന്ന സ്വഭാവമോ, ശരീര പ്രകൃതിയോ അയാൾക്കില്ല. ഇതൊക്കെ അയാളെപ്പോലെയുള്ളവർക്കു് കൊള്ളാം. എന്നാൽ യുദ്ധവീരനും, മാടമ്പിയുമായ നിങ്ങളെപ്പോലെയുള്ളവർക്കു് ഈ ചുളുപ്പു നിലങ്ങളിൽ വന്നു കിടന്നു് സ്വയം നശിപ്പിക്കുവാൻ ഭ്രാന്തുണ്ടായിരിക്കണം. ധീരവീരന്മാരായ നിങ്ങളുടെ കാര്യം ലോകം അറിയുന്നുണ്ടോ?''

''ചാൾസ്, മാടമ്പിയുടെ മഹത്വം ആയുധത്തിന്റെ വലിപ്പം കൊണ്ടല്ല അളക്കേണ്ടതു്. മഹത്വത്തിന്റെ മാനദണ്ഡം കൂടി ക്രിസ്തു നവീകരിച്ചു. അദ്ദേഹത്തിന്റെ കുരിശു് വിശേഷോത്തരവിജയചിഹ്നമായി ഇന്നു ലോകം അംഗീകരിച്ചു കഴിഞ്ഞു. കീർത്തിമാനെന്നോ, അജ്ഞാതനെന്നോ യാതൊരു ഭേദവുമില്ലാതെ എന്റെ സഹോദരൻ ബർണാർഡ് ക്രിസ്തുവിനെ അനുഗമിക്കും. എന്നാൽ ഞാൻ മാടമ്പി ആയിത്തന്നെ കഴിഞ്ഞിരുന്നെങ്കിൽ എന്റെ ഗതി എന്തായിരുന്നിരിക്കും എന്നു ഞാൻ സന്ദേഹിക്കുന്നു.''

''ഇതൊന്നും എനിക്കു് മനസ്സിലാകുന്നില്ല. നിങ്ങളുടെ ജീവിതം കൊണ്ടു് എന്തു പ്രയോജനമാണു് ഉള്ളതു്? ബർഗണ്ടിയിലെ പ്രസിദ്ധനായ ഈ മാടമ്പി മുപ്പതുകൊല്ലമായി ഒരു പടിപ്പുര കാക്കുന്നു! ഈ കാലത്തിനിടയിൽ മററുള്ളവർക്കു വേണ്ടി ലോകത്തിനുവേണ്ടി എന്തു നന്മ ചെയ്യാൻ നിങ്ങൾക്കു കഴിഞ്ഞിട്ടുണ്ടു്?''

പകുതി തുറന്നുകിടന്നിരുന്ന ജനാലിൽ കൂടി ആൻഡ്രൂ പുറത്തേയ്ക്കു നോക്കി. ആശ്രമത്തിലെ ദേവാലയത്തിന്റെ കിഴക്കോട്ടു് വീശിയ നിഴൽ അപരിമിതമായി ദീർഘിച്ചിരിക്കുന്നതായി കണ്ടു് സമയം സന്ധ്യയാകാറായി എന്നു മനസ്സിലാക്കി. അയാൾ സംഭാഷണം ചുരുക്കുവാൻ തുടങ്ങി.

''ചാൾസ്, എനിക്കു പരിചിതങ്ങളായ ചോദ്യങ്ങളാണു നിങ്ങൾ എന്നോടു ചോദിച്ചിരിക്കുന്നതു്. ഇവ ഓരോന്നും, എന്റെ മനസ്സിനേയും, ഹൃദയത്തേയും നേരത്തെ അലട്ടിയിട്ടുണ്ടു്. ഒന്നിലധികം പ്രാവശ്യം ഞാൻ എന്നോടു തന്നെ അവയ്ക്കു മറുപടിയും പറഞ്ഞിട്ടുണ്ടു്. കുറെ നാളുകൾക്കുമുമ്പു് വിജ്ഞാനിയായ ഒരു മനുഷ്യൻ ഈ ചോദ്യങ്ങൾക്കു് ഉത്തരം കണ്ടുപിടിക്കുവാൻ, എന്നെ സഹായിച്ചു. ഒരു പക്ഷേ നിങ്ങൾ അദ്ദേഹത്തെപ്പററി കേട്ടുകാണും. ''സ്റ്റീഫൻ ഹാർഡിംഗ്!''

''ഉവ്വ്. എനിക്കറിയാം. അദ്ദേഹം നിങ്ങളുടെ സിറേറാ ആശ്രമത്തിന്റെ അധിപനായിരുന്നു.''

''അതെ. അദ്ദേഹം തന്നെ. അദ്ദേഹം പറഞ്ഞു. ഈ മാതിരി ചോദ്യങ്ങൾ എന്റെ മനസ്സിൽ ഉദിക്കുമ്പോൾ, ഞാൻ കുരിശിലേക്കും, ദേവാലയത്തിലെ സക്രാരികളിലേക്കും നോക്കണമെന്നു്. ഞാൻ അങ്ങനെ ചെയ്തു. അപ്പോൾ എന്നെ അലട്ടിയിരുന്ന പ്രശ്നങ്ങൾക്കു് സമാധാനവും ലഭിച്ചു. ചാൾസ്, ബത്‌ലഹേം അജ്ഞാതമായിരുന്നു. നസ്രത്തു് അജ്ഞാതമായിരുന്നു. ജറുശലേംകൂടിയും താരതമ്യേന അജ്ഞാതമായിരുന്നു. എങ്കിലും ഈ അജ്ഞാതസാഹചര്യങ്ങളിൽകൂടി

ക്രിസ്തു മനുഷ്യവംശത്തെ ഉദ്ധരിച്ചു. അക്കാര്യം ഓർക്കുമ്പോൾ ഈ ഭിത്തികൾക്കുള്ളിൽ അടയ്ക്കപ്പെട്ടിരിക്കുന്നതിൽ എനിക്കു സങ്കടമില്ല. പിന്നെ ഇത്രയും കൊല്ലത്തെ എന്റെ പ്രയത്നങ്ങൾക്കൊക്കെ എന്തു ഫലം എന്നു നിങ്ങൾ ചോദിക്കുന്നു. ഒന്നുമില്ല. നിശ്ശേഷം ഒന്നുമില്ല. നിങ്ങൾക്കു കാണുന്നതിനോ അളക്കുന്നതിനോ, എണ്ണുന്നതിനോ കഴിവുള്ളതായി യാതൊന്നുമില്ല. മുപ്പത്തിമൂന്നുകൊല്ലത്തെ ക്രിസ്തുവിന്റെ ലോകജീവിതംകൊണ്ട് അദ്ദേഹത്തിനു സമ്പാദിക്കാൻ കഴിഞ്ഞതിൽ അധികമൊന്നും മുപ്പതുകൊല്ലത്തെ പടിപ്പുരകാവൽകൊണ്ട് എനിക്കു സമ്പാദിക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ ആദ്ധ്യാത്മികമായി അദ്ദേഹത്തിനു നേടുവാൻ കഴിഞ്ഞതു് കുറെ എങ്കിലും എനിക്കും കഴിഞ്ഞിരിക്കും. ചാൾസ്, അതെന്താണെന്നുകൂടി ഞാൻ പറയാം. "ലോകത്തിന്റെ ആത്മീയോദ്ധാരണം."

"എന്തു് ?" ചാൾസ് ആശ്ചര്യം പ്രകടിപ്പിച്ചു.

"ആശ്ചര്യപ്പെടാൻ ഒന്നുമില്ല. ലോകത്തിന്റെ ആത്മീയോദ്ധാരണമാണു് എന്റെ ലക്ഷ്യം. സുവിശേഷങ്ങളെ ഞാൻ ശരിയായിട്ടാണു മനസ്സിലാക്കിയിരിക്കുന്നതെങ്കിൽ, ലോകത്തിന്റെ ഉദ്ധാരണം പ്രസിദ്ധികൂടിയ വഴി എന്നതിനേക്കാൾ കൂടുതൽ നിസ്സാരവസ്തുക്കളിൽ കൂടി നിവൃത്തമാകുന്നു എന്നു തോന്നുന്നു. അജ്ഞാതമായ ബത്‌ലഹേമിലെ ഗുഹ, മുപ്പതുകൊല്ലത്തെ ക്രിസ്തുവിന്റെ ജീവിതം, തന്റെ മരണംവരേയും ആക്ഷേപാർഹമായി കരുതപ്പെട്ടിരുന്ന കുരിശു്, ഇവയെല്ലാം നിസ്സാരമല്ലേ? ക്രിസ്തുവിനു് ഉപദേശവും, മാതൃകയും, അത്ഭുതങ്ങളും വഴി മനുഷ്യരെ ദൈവത്തിങ്കലേക്കു് ആകർഷിക്കാമായിരുന്ന അനേകവർഷങ്ങളിൽ താനെവിടെയായിരുന്നു? ബത്‌ലഹേം, ഈജിപ്റ്റ്, നസ്രത്തു് ഇവിടങ്ങളിലായിരുന്നു. അവസാനം കുരിശിൽ കിടക്കുമ്പോഴും താൻ ഉപദേശിക്കുവാനും, പഠിപ്പിക്കുവാനും തയ്യാറായില്ല. പിന്നെയോ വേദനകൾ സഹിക്കുകയും, പ്രാർത്ഥിക്കുകയും ചെയ്തു. അത്രമാത്രം. കുരിശിൽ നിന്നു് ഇറങ്ങിവരുക! എന്നു് തന്റെ ശത്രുക്കൾ വെല്ലുവിളിച്ചതു താൻ സ്വീകരിച്ചോ? ഇല്ല. മരിക്കുന്നതുവരെ താൻ അവിടെ കിടക്കുകമാത്രം ചെയ്തു. അതുപോലെ തന്നെ ചാൾസ് നോക്കുക.

ആ സക്രാരി എത്ര നിസ്സാരം, എത്ര മൌനമയം, എത്ര അജ്ഞാതം, ആലോചിച്ചുനോക്കു അതെത്ര ഭയാനകമാണെന്നു്. എന്നിട്ടും അവയിൽ കൂടി ക്രിസ്തു ലോകത്തെ സമുദ്ധരിക്കുന്നു.

'ചാൾസ്', ഞാൻ അദ്ദേഹത്തിന്റെ കാൽപ്പാടുകളെ പിൻചെല്ലാൻ ശ്രമിക്കുന്നു. മൌനം, സഹനം, പ്രാർത്ഥന, അജ്ഞാതത്വം ഇവയാണു് എന്റേയും ജീവിതമാർഗ്ഗം. ക്രിസ്തുവിനോടുകൂടിയും, അദ്ദേഹത്തിലും, അദ്ദേഹം വഴിയായും ലോകത്തെ ഉദ്ധരിക്കുവാൻ തന്നെ ഞാനും ശ്രമിക്കുന്നു. ഒരു രക്ഷകൻ ആകുവാൻ തന്നെയാണു് എന്റേയും ലക്ഷ്യം. ഇതു് ഒരു വ്യാമോഹവും, ഭ്രാന്തും ആണെങ്കിൽ ക്രിസ്തുവും ഒരു വ്യാമോഹത്തിനധീനനായിരുന്നു.

"ചാൾസ് വരൂ. നമുക്കു ദേവാലയത്തിലേക്കു പോകാം. സന്ധ്യാപ്രാർത്ഥനകൾക്കുള്ള സമയമായി. ലോകത്തിന്റെ പ്രകാശമായ ദൈവത്തോടു ലോകത്തിനു് വെളിച്ചം തരുവാനായി പ്രാർത്ഥിക്കാം. എന്റെ വ്രതവാഗ്ദാനങ്ങളിൽ സ്ഥിരതയോടുകൂടി ജീവിച്ചു് ക്രിസ്തുവിനെ പ്രാപിക്കുന്നതുവരെ എനിക്കുവേണ്ടിയും പ്രാർത്ഥിക്കുക. വരൂ. നമുക്കു പോകാം." ചാൾസ് ആൻഡ്രൂവിനെ ദേവാലയത്തിലേക്കു് അനുഗമിച്ചു.

# ഒരു തൂലികാ പ്രേഷിതൻ

(ഫാ. ഹെർമ്മൻ ഒ. സി. ഡി.)

(തുടർച്ച്)

## 3. വി. യോഹന്നാൻ ക്രൂസും തൂലികയും

എന്നാൽ സ്വന്തകാര്യം മാത്രമെ വിശുദ്ധൻ നോക്കിയിട്ടുള്ളുവെന്നു പറയാൻ പാടില്ല. ദൈവത്തെയും മനുഷ്യരെയും അദ്ദേഹം അതിതീവ്രമായി സ്നേഹിച്ചിരുന്നു. തന്നിമിത്തം ദൈവം മനുഷ്യരാൽ അധികമായി അറിയപ്പെടുന്നതിനും, അധികമായി സ്നേഹിക്കപ്പെടുന്നതിനും അദ്ദേഹം ആഗ്രഹിച്ചിരുന്നു. ആത്മാക്കൾ വല്ലവിധത്തിലും നരകത്തിൽനിന്നൊഴിഞ്ഞു് രക്ഷപെട്ടാൽ മതിയെന്നുമാത്രമല്ലായിരുന്നു അദ്ദേഹത്തിന്റെ ആകാംക്ഷ. പരലോകത്തിൽ ലഭിക്കാനിരിക്കുന്ന അനന്തസൗഭാഗ്യത്തിന്റെ ഒരു ആരംഭവും, മുൻരുചിയും ഈ ലോകത്തിൽതന്നെ അനുഭവിക്കത്തക്കവിധത്തിൽ, അവർ ദൈവത്തെ പരിപൂർണ്ണമായി അറിയുന്നതിനും സ്നേഹിക്കുന്നതിനും മാർഗ്ഗങ്ങൾ അവർക്കു് നിർദ്ദേശിച്ചുകൊടുക്കാനാണു് അദ്ദേഹം ഉദ്യമിച്ചിരുന്നതു്. തന്നിൽ എരിഞ്ഞിരുന്ന അതിതീക്ഷ്ണമായ ഉപവിയുടെ പ്രചോദനത്താലും, വാത്സല്യശിഷ്യരായ ചില ഭക്താത്മാക്കളുടെ നിരന്തരമായ അഭ്യർത്ഥനകളാലും പ്രേരിതനായി, മൗതികനിരീക്ഷണത്താൽ കാണുകയും ഗ്രഹിക്കുകയുംചെയ്ത നിരവധി സംഗതികളിൽ ചിലതെല്ലാം നമുക്കുവേണ്ടി എഴുതിവെയ്ക്കുവാൻ നിശ്ചയിച്ചു. ഉന്നതമായ മൗതിക പദവികളിലേക്കാനയിക്കുന്ന മാർഗ്ഗങ്ങളേയും, മാർഗ്ഗമദ്ധ്യേ എതിരിടേണ്ട ശത്രുക്കളേയും അവരുടെമേൽ വിജയം പ്രാപിക്കാനുള്ള കൗശലങ്ങളേയും ആ പദവികളിൽ ആത്മാവിനു് സിദ്ധിക്കാൻ പാടുള്ള അനിർവ്വചനീയമായ ആനന്ദത്തേയും കുറിച്ചു് അതുല്യനൈപുണ്യത്തോടുകൂടെ വിശുദ്ധൻ വിവരിച്ചെഴുതിയിട്ടുണ്ടു്.

എഴുതാൻ പ്രേരിപ്പിച്ച കാരണങ്ങൾ വിശുദ്ധൻ തന്നെ വിവരിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ ആദ്യകൃതിയായ 'കർമ്മല പർവ്വതാരോഹണ'ത്തിന്റെ ( *Subida* ) ആമുഖം ഇങ്ങനെ തുടങ്ങുന്നു: "ഇത്ര ഉന്നതവും വിഷമകരവും ആയ കാര്യങ്ങളെക്കുറിച്ചു് എഴുതാൻ എന്നെ പ്രേരിപ്പിക്കുന്നതു്, അതിലേക്കു് എനിക്കു ശേഷിയുണ്ടെന്നുള്ള ബോധ്യമല്ല, പ്രത്യുത, അനേകം ആളുകൾക്കു് അവ ഒഴിച്ചുകൂടാത്തവിധം ആവശ്യമായിരിക്കയാൽ അവയെക്കുറിച്ചു് സ്വല്പം എഴുതുവാൻ നമ്മുടെ കർത്താവുതന്നെ സഹായിക്കുമെന്നുള്ള ഉറപ്പുമാത്രമാണു്. പ്രബുദ്ധതയും പരിചയവും കുറഞ്ഞ ചില കുമ്പസാരക്കാരും, ആത്മപാലകന്മാരും മൗതികമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ആത്മാക്കളെ സഹായിക്കുന്നതിനുപകരം വാസ്തവത്തിൽ തടയുകയാണു ചെയ്യുന്നതു്." (*Subida* ആമുഖം)

മൗതികമാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ ആത്മാക്കളേയും, സഞ്ചരിക്കുന്നവരെ നിയന്ത്രിക്കുവാൻ ആത്മപാലകന്മാരെയും സഹായിക്കുവാൻവേണ്ടിയാണു് വിശുദ്ധൻ എഴുതുവാൻ തുടങ്ങിയതെന്നു് ഇതിൽനിന്നു് വ്യക്തമാകുന്നുണ്ടു്. ജനസാ

മാന്യത്തെ മുഴവനും നയിക്കുവാൻ അദ്ദേഹം ഉദ്യമിക്കുന്നില്ല; പ്രത്യുത സൂക്ഷ്മവൃത്തന്മാരായ ഏതാനും ചുരുക്കം പേരുടെ നിയന്ത്രണം മാത്രമേ അദ്ദേഹം നിർവ്വഹിക്കുന്നുള്ളു. മേല്പറഞ്ഞ ആമുഖത്തിൽതന്നെ ഇക്കാര്യം അദ്ദേഹം വ്യക്തമാക്കുന്നുണ്ട്. "എല്ലാവരോടും ഒരുപോലെ സംസാരിക്കാനല്ല ഞാനുദ്ദേശിക്കുന്നത്; നമ്മുടെ (കർമ്മലീത്താ) സഭയുടെ ആദിമനിയമം അനുഷ്ഠിക്കുന്ന ഏതാനും സന്ന്യാസികളുടെയും കന്യാസ്ത്രീകളുടെയും അപേക്ഷയനുസരിച്ച്, അവൾക്കുവേണ്ടി മാത്രമാണു ഞാൻ എഴുതുന്നത്. ഞാൻ വിവരിക്കുന്ന മൗതികമാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ ദൈവാനുഗ്രഹം അവൾക്കു ലഭിക്കട്ടെ!!
(*Subida* ആമുഖം.)

ദൈവത്തിലും സ്വന്ത ആത്മാവിലും കണ്ടറിഞ്ഞിട്ടുള്ളവയെല്ലാം മനുഷ്യഭാഷയിൽ വിവരിച്ചെഴുതുവാൻ താൻ അപ്രാപ്തനാണെന്ന് വിശുദ്ധൻ സമ്മതിക്കുന്നു. തന്റെ ഹൃദയത്തിൽ എരിഞ്ഞിരുന്ന ദൈവസ്നേഹത്തിന്റെ ആധിക്യത്താൽ പാടുകയും, വേറൊരു വിശുദ്ധാത്മാവിന്റെ (*Ven. Anne of Jesus*) അപേക്ഷപ്രകാരം വിവരിക്കുകയും ചെയ്തിട്ടുള്ള 'അദ്ധ്യാത്മികഗീത'യുടെ ആമുഖം ഇങ്ങനെയാണു തുടങ്ങുന്നത്.

"ബ. അമ്മേ, ബോധജ്ഞാനഗ്രന്ഥത്തിൽ പറയുന്നതുപോലെ "ദൈവത്തിന്റെ ജ്ഞാനവും സ്നേഹവും ഒരററംമുതൽ മറേറ അററംവരെ പ്രഭാവത്തോടെ എത്തുകയും, മാധുര്യത്തോടെ എല്ലാം ക്രമപ്പെടുത്തുകയും ചെയ്യുന്നു" (ബോധജ്ഞാനം-8-1.) ദൈവത്താൽ നിറയുകയും, പ്രചോദിതമാകുകയും ചെയ്യുന്ന ആത്മാവിന്റെ മൊഴികളിലും അവയുടെ (ജ്ഞാനത്തിന്റെയും സ്നേഹത്തിന്റെയും) പ്രാമൃവും പ്രാഭവവും സാമാന്യം പറഞ്ഞാൽ അതേ വിധത്തിൽ തന്നെ പ്രകാശിക്കുന്നതാണ്. ഈ ആദ്ധ്യാത്മിക ഗീത അങ്ങനെയുള്ള ഒരു സ്നേഹോന്മാദത്താൽ രചിക്കപ്പെട്ടതാകയാൽ, അതിന്റെ പൂർണ്ണമായ അത്ഥവ്യാപ്തിയും, അതിൽ ഉൾക്കൊള്ളിച്ചിട്ടുള്ള സ്നേഹാത്യുപ്തിയുടെ പ്രവർത്തനഫലങ്ങളും എന്തുമാത്രമെന്ന് വിവരിക്കുവാൻ ഇപ്പോൾ ഞാൻ ഉദ്ദേശിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ താൻ അധിവസിക്കുന്ന സ്നേഹമുള്ള ആത്മാക്കളെ ദൈവം ബോദ്ധ്യപ്പെടുത്തുന്ന കാര്യങ്ങൾ എഴുതി വെയ്ക്കുവാൻ ആർക്കാണ് സാധിക്കുന്നത്? അവരെ ഗ്രഹിപ്പിക്കുന്ന വാക്കുകൾകൊണ്ട് പ്രകാശിപ്പിക്കുവാൻ ആർക്കാണ്; ശേഷിയുള്ളത്? ആർക്കും—അവയ്ക്ക് അധീനരാകുന്ന ആത്മാക്കൾക്കുപോലും-കഴിയുന്നതല്ലെന്ന് തീച്ചയാണ്. അതുകൊണ്ടാണ് ഇങ്ങനെയുള്ള കാര്യങ്ങൾ യുക്താനുസരണം വിവരിക്കുവാൻ ശ്രമിക്കാതെ ചില ഉദാഹരണങ്ങളും ഉപമകളും സാദൃശ്യോക്തികളും വഴിയായി അവരുടെ അനുഭവങ്ങൾ ഉള്ളിൽ നിന്നു കവിഞ്ഞൊഴുകുവാൻ സ്വയം അനുവദിച്ചുകൊണ്ട്, ആത്മാവിന്റെ സമ്പൂർണ്ണതയിൽ നിന്ന് അന്തരംഗരഹസ്യങ്ങൾ അവർ ഉരിയാടുക മാത്രം ചെയ്യുന്നത്. (ആദ്ധ്യാത്മികഗീത, ആമുഖം).

"സ്നേഹത്തിന്റെ സജീവജ്വാല" എന്ന വിശിഷ്ടകൃതിയുടെ ആരംഭത്തിലും ഇതുപോലെതന്നെ ആശയങ്ങളെ പ്രകാശിപ്പിക്കുവാനുള്ള വൈഷമ്യത്തെക്കുറിച്ച് വിശുദ്ധൻ പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹം ആത്മനിയാമനം ചെയ്തിരുന്ന ഒരു ഭക്താത്മാവിന്റെ അപേക്ഷപ്രകാരമാണ് ആ കൃതി രചിച്ചത്. എഴുതിയതു തനിക്കു തന്നെ തൃപ്തിപ്പെടാഞ്ഞതുകൊണ്ട് ഇങ്ങ

നെ ക്ഷമാപണം ചെയ്യുന്നു. "മനുഷ്യഭാഷയിൽ പ്രകാശിപ്പിക്കുവാൻ സാധാരണയായി വാക്കുകൾ കിട്ടാത്തവണ്ണം അത്ര ആന്തരികമായ സംഗതികളാണ് ഇതിൽ പ്രതിപാദിക്കേണ്ടിവന്നത്. അന്തരാത്മാവിന്റെ രഹസ്യങ്ങൾ ഇന്ദ്രിയാനുഭൂതിക്ക് അതീതങ്ങളാണ്. അവയുടെ യാഥാർത്ഥ്യത്തെക്കുറിച്ച് എന്തെങ്കിലും അല്പംപോലും പറയാൻ മഹാ വിഷമമാണ്."

വിശ്വവിഖ്യാതങ്ങളായ "പ്രബോധനങ്ങളും മുദ്രാവാക്യങ്ങളും" (Avisos y Sentencias) അദ്ദേഹത്തിന്റെ പഠനങ്ങളുടെയെല്ലാം ഒരു രത്നച്ചുരുക്കമാണ്. അതിന്റെ പ്രാരംഭം ഇങ്ങനെയാണ്,

"...എന്റെ ദൈവമേ! എന്റെ ആനന്ദമേ! അങ്ങേക്കുറിച്ചുള്ള അറിവിനേയും, സ്നേഹത്തേയും പ്രകാശിപ്പിക്കുന്ന ഈ വാക്യങ്ങൾ അങ്ങേ സ്നേഹത്തെ പ്രതിചൊല്ലിക്കൊണ്ടിരിക്കുന്നതിൽ എന്റെ ആത്മാവ് സംതൃപ്തിപ്പെടുന്നു. അവയെ ഞാൻ ഉച്ചരിക്കുന്നുണ്ടെങ്കിലും അവയിൽ അന്തർലീനമായിരിക്കുന്ന കർമ്മങ്ങളും പുണ്യങ്ങളും എന്നിലില്ല. ഇവയിലാണല്ലോ ഭഗവാനേ! അവയുടെ ഉച്ചാരണത്തേയും അവയേക്കുറിച്ചുള്ള ജ്ഞാനത്തേയുംകാൾ അങ്ങ് തൃപ്തിപ്പെടുന്നത്. അങ്ങെ സ്നേഹിക്കുന്നതിലും ശുശ്രൂഷിക്കുന്നതിലും ഞാൻ പിന്നാക്കമാണെങ്കിൽ, ഈ വാക്യങ്ങളാൽ പ്രചോദിതരാകുന്ന മററുള്ളവരെങ്കിലും അതിൽ (സ്നേഹിക്കുന്നതിലും ശുശ്രൂഷിക്കുന്നതിലും) ഉൽക്കർഷം പ്രാപിക്കട്ടെ. എന്നിലില്ലാത്തവ മററുള്ളവരിൽ അങ്ങു കാണുന്നതിന് ഇവമൂലം ഇടയായല്ലോ എന്നോർത്ത് എന്റെ ആത്മാവിന് അല്പം ചാരിതാർത്ഥ്യത്തിനു വഴിയുമുണ്ടാകട്ടെ. ഓ ഭഗവാനേ! വിവേകവും, പ്രകാശവും അങ്ങേയ്ക്കു പ്രീതികരമാണല്ലോ; ആത്മാവിന്റെ പ്രവർത്തനങ്ങളിൽവെച്ച് സ്നേഹമാണല്ലോ അങ്ങേയ്ക്ക് ഏററവും ഇഷ്ടം. ആയതിനാൽ ഈ വാക്യങ്ങൾ സുകൃതസരണിയിൽ പ്രകാശവും അതിൽ സഞ്ചരിക്കുന്നവർക്ക് സൽബുദ്ധിയും (വിവേകവും) സഞ്ചാരത്തിന് പ്രസന്നത (സ്നേഹവും)യുമായി ഉപകരിക്കുമെന്ന് ഞാൻ കരുതുന്നു. വിശ്വസാഹിത്യത്തിലെ അലങ്കാര വിശേഷങ്ങളെക്കുറിച്ച് നാം ഗൗനിക്കേണ്ടതില്ല... മാധുര്യത്താലും, വാത്സല്യത്താലും അഭിഷേകം ചെയ്യപ്പെട്ട വാക്കുകൾ കൊണ്ട് നമുക്ക് ഹൃദയത്തോട് സംസാരിക്കാം. ഇങ്ങനെയുള്ള വാക്കുകൾ ഉപയോഗിക്കുവാൻ അങ്ങേയ്ക്ക് വളരെ ഇഷ്ടമുണ്ടല്ലോ. അറിവില്ലായ്മകൊണ്ട് അനേകം ആത്മാക്കൾ പിഴക്കുന്നു, നശിച്ചുപോകുന്നു; അവരുടെ അധഃപതനത്തിന്റെ ഹേതുക്കൾ നീക്കുവാൻ ഒരു പക്ഷേ ഇവകൊണ്ട് നമുക്ക് സാധിച്ചേക്കും."

സാവ്ത്രിക സഭയുടെ ഈ വിശുദ്ധ വേദപാരംഗതന്റെ സ്വയംകൃതചിത്രം ഈ വരികളിൽ നിഴലിച്ചിരിക്കുന്നത് നമുക്ക് കാണാവുന്നതാണ്. സാഹിത്യഗുണങ്ങൾ കൊണ്ട് തന്റെ വാക്കുകളെ അലംകരിക്കുവാൻ അദ്ദേഹം ഒട്ടും തന്നെ ഗൗനിക്കുന്നില്ല. ഉള്ളിൽ അനുഭവിച്ചിരുന്ന പരമാനന്ദത്തിന്റെ ഒരല്പാംശം മാത്രം തൂലികവഴി നിർഗ്ഗമിക്കുന്നതായും, അന്തരാത്മാവിനെ സംതൃപ്തിപ്പെടുത്തിയ ശേഷം അതിൽനിന്ന് മൗതിക രഹസ്യങ്ങൾ കവിഞ്ഞൊഴുകുന്നതായും എഴുതിക്കൊണ്ടിരുന്നപ്പോളൊക്കെയും അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടിരുന്നു. അജ്ഞത നിമിത്തം അപഥസഞ്ചാരം ചെയ്തിരുന്ന ആത്മാക്കളെ സഹായിക്കണമെന്നു മാത്ര

മെ അവ എഴുതിയപ്പോൾ അദ്ദേഹത്തിനു ഉദ്ദേശമുണ്ടായിരുന്നുള്ളു.

എന്നാൽ നല്ല ഭാഷാരീതി വിശുദ്ധൻ അവഗണിച്ചിരുന്നുവെന്നു് ഇതിൽനിന്നു് അർത്ഥമാക്കേണ്ടതില്ല. അദ്ദേഹത്തിൻെറ ഉന്നതമായ ആശയങ്ങൾക്കനുയോജിച്ച ഉൽകൃഷ്ടമായ ഒരു സ്വന്തം ഭാഷാരീതി അദ്ദേഹത്തിനുണ്ടു്. സ്പാനിഷ് ഭാഷയുടെ സുവർണ്ണദശയിലെ ഒന്നാംതരം സാഹിത്യകാരന്മാരുടെയിടയിൽ സർവസമ്മതമായ ഒരു സ്ഥാനവും അദ്ദേഹം കരസ്ഥമാക്കിയിട്ടുണ്ടു്. കൂടാതെയും, നല്ല ഭാഷ ഉപയോഗിക്കുവാൻ അദ്ദേഹം ഉപദേശിക്കുന്നുമുണ്ടു്. വി. പൗലോസ് ശ്ലീഹായുടെ പ്രസിദ്ധമായ രണ്ടു വാക്യങ്ങൾ * ഉദ്ധരിച്ചുകൊണ്ടു് ഇങ്ങനെ എഴുതുന്നു. "എന്നാൽ ഇങ്ങനെ പറയുന്നതുകൊണ്ടു് വിശുദ്ധ ശ്ലീഹായും ഞാനും നല്ല ഭാഷാശൈലിയേയും അലങ്കാരശാസ്ത്രത്തേയും തീരെ അവഗണിക്കുന്നില്ല; നേരെമറിച്ചു്, മറെറല്ലാസംഗതികളേയും കുറിച്ചെന്നപോലെ ഇവയേക്കുറിച്ചും ഒരു പ്രസംഗകൻ വളരെ ഗൗനിക്കേണ്ടതാണു്. അധഃപതിച്ചു് നശിച്ചുകിടക്കുന്നവയെ (ചിന്താവിഷയമാകാൻ അർഹതയില്ലെന്ന വിധത്തിൽ വിസ്മൃതിയിൽ ആണ്ടു കിടക്കുന്ന പ്രബോധനങ്ങളെ) ഉദ്ധരിച്ചു് പുനഃസ്ഥാപിക്കുവാൻ നല്ല ഭാഷാരീതിയും ശൈലിയും ഉപകരിക്കുന്നതാണു്; അതുപോലെതന്നെ നല്ല വസ്തുക്കളെ നശിപ്പിച്ചു് നാമാവശേഷമാക്കാൻ ഹീനഭാഷയ്ക്കും കഴിയുന്നതാണു്. (*subida* III അ. 45-6.)

മററുള്ളവരെ പഠിപ്പിക്കാനുപയോഗിക്കുന്ന വാക്കുകൾ തീരെ തണുത്തതും അർത്ഥശൂന്യവുമായ വെറും ഗംഭീരശബ്ദാലങ്കാരങ്ങൾ മാത്രമായിരിക്കുന്നതു് വി. യോഹന്നാൻക്രൂസിനു് ഒട്ടും ഇഷ്ടമില്ല. തന്നിമിത്തം മിശിഹായുടെ പ്രേഷിതരും, ആത്മാക്കളുടെ ഗുരുഭൂതന്മാരുമായ പ്രസംഗകന്മാരെക്കുറിച്ചു് അദ്ദേഹം എഴുതുന്നു:—

"കേൾവിക്കാക്കു് പ്രയോജനപ്പെടുന്നതിനും, വ്യർത്ഥമായ സ്വയസംതൃപ്തിയിലും സ്വാത്മാഭിമാനത്തിലും ഉൾപ്പെടാതിരിക്കുന്നതിനും വേണ്ടി പ്രേഷിതവൃത്തിയേക്കുറിച്ചു് പ്രസംഗകൻ കരുതേണ്ടതു്, അതു് വാചികമായ ഒരു കൃത്യമല്ല, പ്രത്യുത, ആത്മികമായ ഒന്നാണെന്നാണു്. പ്രസംഗിക്കുന്നതു് ശബ്ദങ്ങൾ ഉച്ചരിച്ചാണെങ്കിലും, അവയുടെ ശക്തിയും പ്രഭാവവും, ശബ്ദോച്ചാരണത്തിലല്ല, പിന്നെയോ അന്തരാത്മാവിലാണു് സ്ഥിതിചെയ്യുന്നതു്. അതിനാൽ പ്രസംഗവിഷയം എത്രതന്നെ ഉൽകൃഷ്ടമായിരുന്നാലും, എത്ര നല്ല അലങ്കാരങ്ങളും ശൈലികളും ഉപയോഗിച്ചാലും, പ്രസംഗകൻെറ ഉള്ളിലുള്ളതിലധികമൊന്നും പ്രത്യക്ഷപ്പെടുത്തുകയില്ല." (*Subida* III 45-2.)

"പഠിപ്പിക്കുന്ന ആളിൻെറ മനഃസ്ഥിതിയനുസരിച്ചാണു് സാധാരണയായി, പഠനം പഠിതാക്കൾക്കു് പ്രയോജനപ്പെടുന്നതു്. അതുകൊണ്ടാണു് *qualis magister, talis discipulus* "ആശാനെപ്പോലെ ശിഷ്യനും" എന്നു പറയാറുള്ളതു്" (*Subida* III 45-3)

"പറയുന്ന ആളിൻെറ ജീവിതം എത്ര ശ്രേഷ്ഠതരമൊ അത്രയും നല്ല ഫലം പ്ര

* എൻെറ സഹോദരന്മാരേ, ഞാൻ നിങ്ങളുടെ അടുക്കൽ വന്നപ്പോൾ ദൈവത്തിൻെറ രഹസ്യം നിങ്ങളോടു പ്രസംഗിച്ചതു് മേന്മയുള്ള ഭാഷണത്താലല്ല, ജ്ഞാനത്താലുമല്ല. എൻെറ വചനവും എൻെറ പ്രസംഗവും ജ്ഞാനത്തിൻെറ വചനങ്ങളുടെ വശീകരണത്തോടുകൂടെ അല്ല, ആത്മാവിൻെറയും ശക്തിയുടെയും പ്രദർശനത്തോടുകൂടെ ആയിരുന്നു.

(1 കൊറി. 2-അ. 1-ം 4-ം വാ.)

സംഗത്തിൽനിന്നുളവാകും; സൽഫലത്തേക്കുറിച്ച് നമുക്ക് നിണ്ണയിക്കാൻ പാടുള്ളിടത്തോളം, സാധാരണയായി ഇങ്ങനെയാണ് കണ്ടുവരുന്നതെന്നു പറയാം. ജീവിതം തന്നെങ്കിൽ, നന്നായി പ്രസംഗിക്കുവാൻ, വളരെ ശാലീനവും, അലങ്കാരരഹിതവുമായ ഭാഷാരീതിയും, സാധാരണ ശിക്ഷണവും മതിയാവുന്നതാണ്. അങ്ങനെയുള്ളവരുടെ അന്തരാത്മാവിൽ നിന്ന് നിർഗ്ഗമിക്കുന്നവ നിലനിൽക്കുകയും ചെയ്യും." (*Subida* 45-4.)

"ഉന്നതമായ ശിക്ഷണവും, വാഗ്വിലാസവും നല്ല ഭാഷാരീതിയും, ആംഗ്യങ്ങളും അദ്ധ്യാത്മികതത്വത്തെ പ്രകാശിപ്പിക്കുവാൻ സഹായിക്കുന്നുവെങ്കിൽ, കേൾവിക്കാരെ ആകർഷിക്കുവാനും അവരിൽ നല്ല ഫലം ഉളവാക്കുവാനും ഉതകുന്നതാണ്. എന്നാൽ അദ്ധ്യാത്മികതത്വമില്ലാതെ ഇപ്പറഞ്ഞവ മാത്രം കൊണ്ടു് ഒരു പ്രസംഗം ആളുകളെ രസിപ്പിക്കുകയും, അവരുടെ ബുദ്ധിവികാസം നൽകുകയും ചെയ്യുമെങ്കിലും, അതിൻെറ മാധുര്യവും ഭക്തിതീഷ്ണതയും ഒട്ടുംതന്നെ മനസ്സിൽ നിലനിൽക്കയില്ല." (*Subida* III 45-4)

## 4. ആത്മാവിൻെറ സൗഭാഗ്യ തൃഷ്ണ

ഈ ലോകത്തിൽ പ്രാപിപ്പാൻ പാടുള്ള ദൈവസ്നേഹത്തിൻെറയും ദൈവികൈക്യത്തിൻെറയും ഏററവും ഉന്നതമായ പദവിയിലേക്ക് ആത്മാക്കളെ നയിക്കുക എന്നതാണ് വി. യോഹന്നാൻ ക്രൂസിൻെറ പ്രേഷിതവൃത്തിയുടെ പ്രത്യേകത എന്ന് മൻപു് സൂചിപ്പിച്ചുവല്ലൊ. വിസ്മയനീയവും സർവപ്രധാനവുമായ ഫലം ഈ വിശിഷ്ട പ്രേഷിതരംഗത്തിൽ അദ്ദേഹം പുറപ്പെടുവിച്ചിട്ടുമുണ്ട്.



റവ. ഫാദർ
സാമുവൽ ഒ. സി. ഡി.
ഒരു ബൽജിയൻമിഷനറി. അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരുടെ മദ്ധ്യത്തിൽ.

ദൈവതത്വത്തിൽ നിക്ഷിപ്തമായ വിശിഷ്ട നന്മകൾ ആസ്വദിക്കാൻ നൈസർഗ്ഗികമായ തൃഷ്ണയുണ്ടു് മനുഷ്യാത്മാവിന്ന്. അവ മാത്രമെ നമുക്കു പൂണ്ണമായ സംതൃപ്തി പ്രദാനം ചെയ്കയുള്ളു. തന്നിമിത്തം പ്രസ്തുത നന്മകൾ പ്രാപിക്കാൻ അത്യാത്തിയോടെ മനുഷ്യൻ തീവ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നു. ദൈവത്തെപ്പോലെ തന്നെ (ദൈവത്തെ അനുകരിച്ചുകൊണ്ടു്) സൗഭാഗ്യം അനുഭവിക്കാൻ മനുഷ്യനുള്ള വെമ്പല് അവണ്ണ്യമാണ്. ദൈവത്തിൽ മാത്രം യഥാത്ഥമായും പരിപൂണ്ണമായും കണ്ടെത്താൻ കഴിയുന്ന മഹത്വം, പ്രതാപം, വല്ലഭം, സൗന്ദര്യം, നിത്യജീവൻ, സ്നേഹം, സൗഭാഗ്യം എന്നിവ പ്രാപി

ക്കാൻ മനുഷ്യാത്മാവ് എത്ര തീവ്രമായി ആഗ്രഹിക്കുന്നു! അതെ, അവ പൂർണ്ണമായി കൈവശപ്പെടുത്തി അനുഭവിക്കാൻ തന്നെയാണ് ദൈവം നമ്മെ സൃഷ്ടിച്ചത്.

ദൈവത്തെപ്പോലെയാകാനുള്ള അഗ്രഹം വഴിയാണ് നമ്മുടെ ആദിമാതാപിതാക്കന്മാർ അധഃപതിച്ചത്. എന്നാൽ അവരുടെ ആഗ്രഹം തെററല്ലായിരുന്നു, തീർച്ചതന്നെ; പ്രത്യുത, അതു സാധിക്കാൻ അവർ സ്വീകരിച്ച മാർഗ്ഗംമാത്രമായിരുന്നു അനാശാസ്യം. ആഗ്രഹം തെററല്ലായിരുന്നതുകൊണ്ടാണ്, "സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങൾ പരിപൂർണ്ണരായിരിക്കുവിൻ." (മത്തായി.V, 48) എന്ന ഉന്നതശാസനത്താൽ നമ്മുടെ ദിവ്യരക്ഷകൻ, ഉദാരതയും സന്നദ്ധതയുമുള്ള സകല ആത്മാക്കളിലും അതിനെ ഉജ്ജീവിപ്പിച്ചത്. മറെറാരവസരത്തിൽ അവിടന്നരുളിച്ചെയ്തു: "എന്നെ സ്നേഹിക്കുന്നവൻ എൻെറ പ്രബോധനങ്ങളെ അനുവർത്തിക്കും; എൻെറ പിതാവും അവനെ സ്നേഹിക്കയും, ഞങ്ങൾ (പിതാവും ഞാനും) അവൻെറ പക്കൽവന്ന് അവനോടുകൂടെ വസിക്കയുംചെയ്യും." (യോഹ. XIV, 23.) അങ്ങെ പ്രേഷിതവൃത്തിയുടെ അവസാനത്തിൽ, ശിഷ്യന്മാർക്കും തന്നിൽ വിശ്വസിക്കുവാനിരിക്കുന്ന സകലർക്കും വേണ്ടി പരമപിതാവിനോടു ചെയ്ത പ്രാർത്ഥനയും, ഏററവും ശ്രദ്ധാർഹമാണ്. "പിതാവേ! അങ്ങ് എന്നിലും ഞാൻ അങ്ങയിലും ഒന്നായിരിക്കുന്നതുപോലെ സകലരും ഒന്നായിരിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു." (യോഹ. XVII,21).

ദൈവപുത്രൻ തന്നെയാണ് ഇവിടെ സകലരേയും ഉൽബോധിപ്പിക്കുന്നത്. "നിങ്ങൾ ദൈവത്തെപ്പോലെ പരിപൂർണ്ണരായിരിക്കുവിൻ" എന്ന ഈ ഉൽബോധത്താൽ മനുഷ്യസ്വഭാവത്തിൽ അന്തർലീനവും വിശിഷ്ടവുമായ ആ സൗഭാഗ്യതൃഷ്ണയ്ക്കു ദൈവികമായ ഒരുത്തേജനം നൽകുകയാണ് അവിടന്നു ചെയ്യുന്നത്. "നിങ്ങൾ ദൈവപുത്രന്മാരാണ്; നമ്മുടെ പിതാവിൻെറ ദൈവത്വത്തോടു പരിപൂർണ്ണമായ സാദൃശ്യം നിങ്ങളിലുളവാകാൻ നിരന്തരം യത്നിക്കുവിൻ." ഉൽകൃഷ്ടാശയന്മാരെ ഹഠാദാകർഷിക്കുന്ന ഒരു മഹനീയാദർശം ഈ ഉൽബോധനത്തിൽ അടങ്ങിയിട്ടുണ്ട്. ആ ആദർശത്തിൻെറ സമ്പൂർണ്ണവും ശാശ്വതവുമായ യഥാർത്ഥീകരണം നിത്യജീവിതത്തിൽ മാത്രമെ സാധിക്കയുള്ളുവെങ്കിലും അതിൻെറ ഒരനുഭവും മുൻരുചിയും ഈ ജീവിതത്തിൽതന്നെ അനുഭവിക്കാവുന്നതാണ്. നമ്മിലുള്ള ഏററവും ഉൽകൃഷ്ടമായ അഭിലാഷങ്ങളെ ഈ ആദർശത്തിലേക്ക് ഉന്നയിക്കേണ്ടതാണ്. ഉന്നതമെന്നു നമുക്കു തോന്നുന്ന വയിൽ, അവസാനം ദാരുണമായ നൈരാശ്യത്തിൽ നമ്മെ നിപതിപ്പിക്കയില്ലാത്ത ഏക ആദർശം ഇതു മാത്രമാണ്. ഈ വഴിക്കു നേരേ പോകുന്ന ആത്മാവ് പ്രതീക്ഷിക്കുന്നതിൽ വളരെ അധികം പ്രാപിക്കുകയുംചെയ്യും.

നമ്മുടെ ആദിമാതാപിതാക്കന്മാർക്ക് പറുദീസായിൽവെച്ചു സംഭവിച്ച ആദ്യത്തെ പിശകു മുതൽ, ഒരല്പസുഖമോ, ബഹുമാനമോ,സംതൃപ്തിയോ കൊതിച്ചുകൊണ്ട് പാവപ്പെട്ടമനുഷ്യഹൃദയം ഇന്നുവരേയും കാട്ടിക്കൂട്ടിയിട്ടുള്ള സകല വിക്രിയകളും വന്നുപോകുന്നത്, തൻെറമക്കൾക്കായിമാത്രം ദൈവം തയ്യാറാക്കിയിരിക്കുന്ന പരമസൗഭാഗ്യം അനുഭവിക്കാൻ നൈസർഗ്ഗികമായി നമുക്കുള്ള ആകാംക്ഷനിമിത്തമാണ്. അതുപോലെ തന്നെ അതിപ്രശംസനീയങ്ങളും അത്യുന്നതങ്ങളുമായ സൽകൃത്യങ്ങൾ നിർവ്വഹിക്കപ്പെട്ടിട്ടുള്ളതും

അതേ ആകാംക്ഷയുടെ പ്രചോദനം കൊണ്ടു തന്നെയാണ്. ശരിയായ നിയന്ത്രണമില്ലാത്തപ്പോൾ നിരവധി അനൎത്ഥങ്ങളിലും പാപങ്ങളിലുമാണ് അവനമ്മെ വീഴിക്കുന്നതു്; എന്നാൽ ഉത്തമമായ നേതൃത്വവും അതിനോടു വിശ്വസ്തമായ അനുസരണയും ഉണ്ടെങ്കിൽ അവ മഹാ വിശുദ്ധന്മാരെ രൂപീകരിക്കുകയും ചെയ്യും. ഹൃദയത്തിന്റെ ഉൽകൃഷ്ടമായ അഭിവാഞ്ഛകളെ ക്രമപ്രകാരം അനുഗമിക്കുന്ന ത്യാഗശീലരും ഉദാരമതികളുമായ ആത്മാക്കൾക്ക് ദൈവസ്നേഹത്തിന്റെ ഏററവും വിസ്മയനീയഫലങ്ങൾ ഈ ലോകത്തിൽതന്നെ അനുഭവപ്പെടുന്നതാണ്. നമ്മുടെ കർത്താവിന്റെ മേൽപറഞ്ഞ ഉൽബോധനത്തെ അനുവൎത്തിക്കുന്നവർ അവരാണ്.

ഈവിധം അത്യുന്നതമായ ഒരാദർശത്തോടുകൂടെ ആദ്ധ്യാത്മികജീവിതം നയിക്കുന്ന വിശുദ്ധാത്മാക്കളുടെ നിസ്തുല്യനേതാവും അവരുടെ തീക്ഷ്ണതയേറിയ പ്രേഷിതപ്രവരനുമാണ് വി. യോഹന്നാൻ ക്രൂസ്. സ്പാനിഷ് സാഹിത്യമണ്ഡലത്തിൽ അഗ്രഗണ്യവും സുപ്രതിഷ്ഠിതവുമായ ഒരു സ്ഥാനത്തിനു് അർഹത സമ്പാദിക്കത്തക്കവിധത്തിൽ ശ്രുതിമധുരങ്ങളായ അനേകം അനുഗ്രഹീതഗാനങ്ങൾ അദ്ദേഹം പാടിയിട്ടുണ്ടു്; ഭാഷാരീതിയിലും ശൈലിവിശേഷത്തിലും അദ്ദേഹത്തിന്റെ ഗദ്യകൃതികൾ അന്യാദൃശങ്ങളാണ്. ഇവയിലെല്ലാം സവിശേഷമായ വിവരണചാതുരിയോടുകൂടെ അദ്ദേഹം പ്രതിപാദിക്കുന്നതു്, ആത്മാവ് ദിവ്യമണവാളനെ കണ്ടെത്തി അവിടത്തോടു സായൂജ്യം പ്രാപിക്കുന്നതുവരെ അനുഭവിക്കുന്ന അവൎണ്ണനീയങ്ങളായ നാനാതരപീഡകളെക്കുറിച്ചാണ്. അവയെ വിവരിച്ചു് അദ്ദേഹം എഴുതിയിട്ടുള്ളവയേക്കാൾ ആശയസമ്പുഷ്ടങ്ങളും ദൈവികചൈതന്യം നിറഞ്ഞവയുമായ കൃതികൾ വിശുദ്ധലിഖിതങ്ങൾക്കുശേഷം എഴുതപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണ്. ദൈവം ആത്മസത്തയുടെ ഉള്ളത്തെ സ്പൎശിക്കുന്നുവെന്നും, ആത്മാവിന്റെ ശക്തികളിൽമാത്രമല്ല, പ്രത്യുത അതിന്റെ സത്തയിൽ തന്നെ അഗാധജ്ഞാനം നിറഞ്ഞവയും, അഗ്രേയാനുഭൂതി ഉളവാക്കാൻ പര്യാപ്തവുമായ യഥാൎത്ഥ ദൈവികവചനങ്ങൾകൊണ്ടു നിറയ്ക്കുന്നുവെന്നും അദ്ദേഹം പറയുന്നു.

പ്രസ്തുത വചനങ്ങളോയെന്നാൽ ദൈവം ഉച്ചരിക്കുകയും ആത്മാവിൽ നിവേശിക്കുകയും ചെയ്യുന്നതു് പദങ്ങൾക്കു സാധാരണയുള്ള ആശയപരിധിയാൽ വലയം ചെയ്തുകൊണ്ടല്ല എന്നുകൂടെ അദ്ദേഹം പ്രത്യേകം സൂചിപ്പിക്കുന്നുണ്ടു്.

മേൽപറഞ്ഞ ആശയത്തെ അദ്ദേഹം ഉപരിവിശദമാക്കുന്നു: ആദ്ധ്യാത്മികജീവിതത്തിന്റെ ഉന്നതപദവിയിലേക്ക് ഉയരുവാൻ ഇഷ്ടപ്പെടുന്ന ഭാഗ്യപ്പെട്ട ആത്മാക്കളിൽ അഗാധജ്ഞാനം നിറഞ്ഞ ദാഹകവചനങ്ങൾ ദൈവം നിവേശിക്കുന്നതു്, അതിനേർമ്മയുള്ളതും, ലഘുവും, വിമലവുമായ ഒരു പ്രകാശരശ്മിയിൽ ഉൾപ്പെടുത്തിയാണ്; എന്നാൽ ആത്മാവും ഉഗ്രമായ സഹനത്തിനു വിധേയമായി ആ രശ്മിയെപ്പോലെതന്നെ നിർമ്മലവും, ലഘുവും, നേർമ്മയുള്ളതും ആയിത്തീരുന്നതുവരെ അതിന്റെ (രശ്മിയുടെ) പ്രഭാപൂരം അന്ധകാരമായിട്ടേ അതിനു് (ആത്മാവിന്) അനുഭവപ്പെടുകയുള്ളൂ. അതുപോലെതന്നെ ആ പ്രകാശരശ്മി വാസ്തവത്തിൽ അവൎണ്ണ്യമായ ആനന്ദത്തെ സംവഹിക്കുന്നുണ്ടെങ്കിലും, അതിന്റെ സ്പൎശനത്താൽ അത്യുഗ്രമായി പീഡിക്കപ്പെട്ടു് സമ്പൂൎണ്ണമായി വിശുദ്ധീകൃതമാകുന്നതുവ

രെ അതിദാരുണമായ വ്യസനമാണ് ആത്മാവിന് അനുഭൂതമാകുന്നത്.

കർമ്മലസഭയിലെ വിശുദ്ധ വേദപാരംഗതൻ സർവ്വപ്രധാനമായി ഒരു സ്നേഹഗായകനാണ്; ആശയങ്ങളെ മനോഹരങ്ങളായ ഗാനവൃത്തങ്ങളിൽ ഉൾക്കൊള്ളിച്ചു പാടിയശേഷം, അവയ്ക്കു വിശദമായ ഗദ്യവിവരണം നൽകുക എന്നതാണ് അദ്ദേഹത്തിന്റെ സാധാരണ പ്രതിപാദനരീതി. ഗാനകവിതകളിൽ, "കർമ്മലപർവ്വതാരോഹണം," "ആധ്യാത്മികഗീത" "സജീവ സ്നേഹജ്വാല" എന്ന പ്രധാനപ്പെട്ട മൂന്നെണ്ണത്തിനു മാത്രമെ അദ്ദേഹം വിവരണമെഴുതിയിട്ടുള്ളു. സൃഷ്ടികളിൽ നിന്നകലുകയും ദൈവത്തോടു സമീപിക്കുകയും ചെയ്യുന്നതുകൊണ്ട് ആത്മാവിനുണ്ടാകുന്ന അനുഭവങ്ങൾ എല്ലാം മനഃശാസ്ത്രപരമായ സൂക്ഷ്മാവലോകന വൈദഗ്ദ്ധ്യത്തോടുകൂടെ അദ്ദേഹം വിവരിക്കുന്നുണ്ട്. സൃഷ്ടികളെ ഉപേക്ഷിച്ചകലുന്നതുകൊണ്ട് അവയിൽനിന്നു സന്തോഷമൊന്നും ലഭിക്കുന്നില്ല; ദൈവത്തിന്റെ അനന്തമായ പരിശുദ്ധിയ്ക്കനുരൂപമായ ഹൃദയശുദ്ധി പ്രാപിക്കാത്തതുകൊണ്ട് അവിടെ സായൂജ്യസുഖം ലഭിക്കുന്നുമില്ല. ഇങ്ങനെ അന്ധകാരമദ്ധ്യത്തിൽ മഹാ വ്യസനമനുഭവിച്ചുകൊണ്ടു പ്രയാണംചെയ്യുന്ന ആത്മാവിനെ അദൃശ്യകരങ്ങൾകൊണ്ട് ദൈവംതന്നെ എങ്ങിനെ നയിക്കുന്നുവെന്നും സ്നേഹാഗ്നിയുടെ ഒരു രശ്മി ഉള്ളിൽ ചിന്തി അതിനെ ഉത്തേജിപ്പിക്കുകയും, പ്രോത്സാഹിപ്പിക്കുകയും, അവസാനമായി ശാശ്വതസായൂജ്യസുഖം പ്രദാനംചെയ്യുകയും ചെയ്യുന്നുവെന്നും വിശുദ്ധൻ വിവരിക്കുന്നു. ഈ സംഗതികളെക്കുറിച്ചുള്ള വിശുദ്ധന്റെ പ്രതിപാദനത്തിൽ, തന്റെ അന്തരാത്മാവിൽ നിറഞ്ഞിരുന്ന ആധ്യാത്മികചൈതന്യത്തിനു നിരർഗ്ഗളമായ ഒരു പ്രവാഹം നൽകുക മാത്രമാണ് അദ്ദേഹം ചെയ്തിരുന്നത്. സാക്ഷാൽ അഗ്രാഹ്യങ്ങളായ മഹാ രഹസ്യങ്ങളെ ആച്ഛാദനം ചെയ്യുന്ന മേൽവിരികളെ ഉന്മീലനംചെയ്ത് അന്തരാത്മാവിനെ ഉദ്ദീപിപ്പിക്കുവാൻ പര്യാപ്തമായ അവയുടെ പ്രകാശരശ്മികളെ അനുവാചകരിലേയ്ക്കു നിർബാധം നിർഗ്ഗമിപ്പിച്ച് അവയുടെ നിരർഗ്ഗളപ്രവാഹത്തിൽ അദ്ദേഹം അവരെ ആറാടിക്കുന്നു. സുവിശേഷപ്രബോധനങ്ങളെ (വി. മത്തായി V, 48) പരിപൂർണ്ണമായി അനുവർത്തിക്കുവാൻ ആകാംക്ഷയുള്ള ആദർശവാന്മാരുടെയിടയിൽ വി. യോഹന്നാൻ ക്രൂസ് തന്റെ പ്രേഷിതവൃത്തി നിർവ്വഹിച്ചതും, നിർവ്വഹിച്ചുകൊണ്ടിരിക്കുന്നതും ഇങ്ങിനെയാണ്. (തുടരും)

---

"അധികാരികളോടു വിനയമുണ്ടായിരിക്കുന്നത് കർത്തവ്യം; സമന്മാരോടു വിനയം കാണിക്കുന്നത് മര്യാദ; കീഴിലുള്ളവരോടോ, ഉൽകൃഷ്ടത; എല്ലാവരോടും വിനയം കാണിക്കുന്നത് സുഭദ്രത. അതിന്റെ താഴ്ച എത്രമാത്രമാണെങ്കിലും വിനയത്തിന്, അതാരുടെ മുമ്പിൽ കുനിയുന്നുവോ അവരെ ഭരിക്കുന്നതിനുള്ള ശക്തിയുണ്ട്."

വി. തോമസ്‌മൂർ

വിനയമുള്ള ആത്മാവ് എന്തുപോലെയെന്നോ? നൂറുമേനി ധാന്യംനൽകുവാൻ പ്രാപ്തമായ വളപുഷ്ടിയുള്ള ഒരു വയലുപോലെ; മനോഹരമായ ഒരു കനകപ്പാത്രം വാർത്തെടുക്കുവാൻ മൂശയിലേയ്ക്കൊഴിക്കുന്ന വിലയേറിയ സ്വർണ്ണദ്രാവകംപോലെ.

# രണ്ടു റിപ്പോർട്ടുകൾ

മി. ഈ. ജെ. ആൻറണി, ബി. ഏ., എൽ. ററി.

"മദ്രാസ് മെയിൽ" ദിനപ്പത്രത്തിൻെറ അടുത്തു കഴിഞ്ഞ ഒരു ലക്കത്തിൽ രണ്ടു റിപ്പോർട്ടുകൾ ഉണ്ടായിരുന്നതു് കത്തോലിക്കരുടെ ശ്രദ്ധയെ പ്രത്യേകിച്ച് ആകർഷിച്ചുകാണണം. അതിലൊന്നു കർമ്മലീത്താക്കാരെ കൂടുതലായി ആകർഷിക്കേണ്ടതായിരുന്നു. മതപരവും, ചരിത്രപരവുമായ പല സ്മരണകളും മനോദർപ്പണത്തിൽ തള്ളിക്കൊണ്ടു വരുന്ന ഈ റിപ്പോർട്ടുകളെയും, അവ സൂചിപ്പിക്കുന്ന സംഭവങ്ങളേയുംപററി പ്രസ്താവിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നുകരുതുന്നു.

ഇംഗ്ലണ്ടു് ഒരു നല്ല കത്തോലിക്കരാജ്യമായിരുന്ന കാലത്തു് പേരെടുത്ത പല മതസ്ഥാപനങ്ങളും അവിടെ തഴച്ചു വളർന്നിരുന്നു. ഈ സ്ഥാപനങ്ങളുടെ തണലിൽ ആംഗ്ലേയരുടെ വിശ്വാസം തഴച്ചു വളരുകയും, വിശ്വാസ പ്രവൎത്തനങ്ങൾ ശക്തിപ്പെടുകയും ചെയ്തിരുന്നു എന്നു് പ്രത്യേകിച്ചു പറയേണ്ടതില്ല. അവയോടു് അനുബന്ധിച്ചു നടത്തിയിരുന്ന സാമൂഹ്യവും കാരുണ്യപരവുമായ പ്രവൎത്തനങ്ങൾ മൂലം ഇംഗ്ലീഷ് ജനതയ്ക്കുണ്ടായിട്ടുള്ള നേട്ടങ്ങൾ എത്രയെന്നു തികച്ചു് മനസ്സിലായതു് അവയുടെ തിരോധാനത്തോടുകൂടിയായിരുന്നു. എട്ടാം ഹെൻറിരാജാവു് തിരുസഭയുമായി അദ്ദേഹത്തിൻെറ ന്യായരഹിതമായ വിവാഹകാര്യംമൂലം തെററി ഇംഗ്ലണ്ടിനെ റോമയുമായുള്ള ചിരകാല ബന്ധത്തിൽനിന്നു വേർപെടുത്തി പ്രോട്ടസ്റ്റൻറു മതത്തിൽ കൊണ്ടുചാടിച്ചതിൻെറശേഷം അദ്ദേഹത്തിൻെറ ചന്ദ്രഹാസം മികച്ചുനിന്നിരുന്ന കത്തോലിക്കമത സ്ഥാപനങ്ങളുടെ നേരെ തിരിച്ചു. അവയെ നശിപ്പിച്ചു് അവയുടെ സ്വത്തുക്കൾ കണ്ടുകെട്ടി. കൊവേന്തകളെ ആശ്രയിച്ചുകഴിഞ്ഞിരുന്ന ബഹുസഹസ്രം ആളുകൾ നിരാധാരരായി, 'ഉണ്ണാനും ഉടുക്കാനും' ഇല്ലാതെ ഇംഗ്ലണ്ടിൽ അങ്ങോളമിങ്ങോളം വൎദ്ധിച്ചുവന്നപ്പോളായിരുന്നു രാജാവും സിൽബന്ധികളും കണ്ണുതുറന്നതു്. ഇംഗ്ലണ്ടിൽ പിന്നീടു് ബ്രഹ്മാണ്ഡരൂപം അവലംബിച്ച വലിയൊരു പ്രശ്നമായിത്തീൎന്ന 'ദരിദ്രപ്രശ്നം'! അതിൻെറ കാരണങ്ങളിൽ അപ്രധാനമല്ലാത്ത ഒന്നായിരുന്നു കൊവേന്തകളുടെ ഉൻമൂലനം.

ഇംഗ്ലണ്ടിലെ ഒരു മഹാ സ്ഥാപനമായിരുന്നു റിപ്പോട്ടിനടിസ്ഥാനമായ ഐൽസ്ഫോർഡിലെ കർമ്മലീത്താ ആശ്രമം. പതിമൂന്നാം നൂററാണ്ടിൽ സ്ഥാപിതമായിരുന്ന അതു് ആംഗ്ലേയജനതയുടെ ആദ്ധ്യാത്മികാഭിവൃദ്ധിക്കു് കുറച്ചൊന്നുമല്ല സഹായിച്ചിട്ടുള്ളതു്. ആദൎശപരമായ പരിതസ്ഥിതികളിൽ പരിലസിച്ചിരുന്ന ഈ സ്ഥാപനം കർമ്മലീത്താ സഭക്കാരുടെ പ്രൌഢചരിത്രത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിക്കത്തക്ക വിധം സംഭവബഹുലമായ ഒന്നായിരുന്നു. സഹൃദയന്മാരെ പുളകാഞ്ചിതരാക്കുന്ന ഒരു മഹൽ സംഭവം അതിൻെറ ഭിത്തിക്കുള്ളിൽ നടന്നിട്ടുണ്ടു്.

1251-ലെ ജൂലായ് മാസം 16-ാംതീയതി രാത്രി ലോകം സുഷുപ്തിയിൽ ആണ്ടു കിടക്കുന്നു. ദൈവമഹിമയ്ക്കും, സ്വരക്ഷയ്ക്കും മനുഷ്യരക്ഷയ്ക്കുംവേണ്ടി ത്യാഗമതി

കളായ സന്യാസികൾ ഏകാഗ്രചിത്തരായി ഇന്നത്തെപ്പോലെ അന്നും പ്രാർത്ഥനാനിരതരായിരിക്കുന്നു. കെൻറിലെ ഐൽസ്ഫോർഡ് കൊവേന്തയുടെ അധിപനും, കർമ്മലീത്താ സഭയുടെ ജനറലും ഒരിംഗ്ലീഷുകാരനുമായിരുന്ന സൈമൺ സ്റ്റോക്ക് ഏകാഗ്രചിത്തനായി പരിശുദ്ധ ജനനിയുടെ സ്വരൂപത്തിൻമുമ്പാകെ പ്രാർത്ഥിച്ചിരിക്കുന്നു. പെട്ടെന്ന് അവിടം പ്രകാശമാനമായിത്തീരുകയും സ്വർല്ലോകരാജ്ഞിയും പരിശുദ്ധ കന്യകയുമായ കർമ്മലനായിക വാനാരൂപികളോടുകൂടി ദിവ്യബാലനേയും വഹിച്ചുകൊണ്ട് അദ്ദേഹത്തിനു പ്രത്യക്ഷയാവുകയും ചെയ്തു. ആദ്ധ്യാത്മിക ലോകചരിത്രത്തെ ഇളക്കിമറിക്കുവാൻ പര്യാപ്തമായ ഒരു കൃത്യമാണ് അന്ന് അവിടെ മററു പല മഹനീയസംഭവങ്ങളെപ്പോലെ ഒച്ചപ്പാടുകൂടാതെ നടന്നതു്. കർമ്മലസഭയുടെ രാജ്ഞി സൈമൺസ്റ്റോക്കിനു വെന്തീഞ്ഞ സമ്മാനിച്ചുകൊണ്ടു് അതു് രക്ഷയുടെ അടയാളവും, ആപത്തിൽ ആശ്രയവും, ശാശ്വതമായ സ്നേഹത്തിൻെറയും, സമാധാനത്തിൻേറയും അച്ചാരവുമാണെന്നു പറഞ്ഞു. തന്നെയല്ലാ, അതു ധരിച്ചുകൊണ്ടു് മരിക്കുന്ന യാതൊരുത്തനും നിത്യനാശത്തിൽ ഉൾപ്പെടുകയില്ലെന്നും പ്രസ്താവിച്ചിട്ടുണ്ടു്.

ഈ ചരിത്രസംഭവത്തെത്തുടർന്ന് തിരു ഉത്തരീയഭക്തി ദിഗന്തങ്ങളിൽ പ്രചുരപ്രചാരം പ്രാപിച്ചു. രണ്ടു ചെറുകഷണം രോമത്തുണി നാടകളിൽ പിടിപ്പിച്ചു് ദേഹത്തിൽ ധരിക്കുന്നതുമൂലം ഇത്ര വലിയ ഗുണഗണങ്ങൾ നിഗ്ഗമിക്കുന്നതിൻെറ രഹസ്യം അവാച്യമാകുന്നു. അതു ധരിക്കുന്നതുമൂലം സാധാരണവും അസാധാരണവുമായി ഗുണാനുഭവങ്ങൾ ലഭിക്കുന്നതു് സുപ്രസിദ്ധമായ സംഗതിയാണ്. പ്രലോഭനങ്ങളെ ജയിക്കുവാനും ദിനചര്യകളെ കൃത്യമായി നിവ്വഹിക്കുവാനും, വരദാനങ്ങൾ ലഭിക്കുവാനും അതു നിസ്സബ്ദം സഹായിക്കുന്നുണ്ടു്. അപകടങ്ങളിലും അല്ലലുകളിലും തിരുവുത്തരീയം നൾകിയിട്ടുള്ള അത്ഭുതാവഹമായ സഹായങ്ങളെ കുറിക്കുന്ന നിരവധി ചരിത്രകഥകളുമുണ്ടു്.

പത്രറിപ്പോർട്ടുപ്രകാരം പരിപാവനവും, ഹെൻറിയഷ്ടമൻെറ രോഷാഗ്നിക്കിരയാകാതെ ഒരു ചരിത്രാവശിഷ്ടമായി ഇന്നുവരെ നിലനിന്നുപോരുന്നതും, എന്നാൽ കർമ്മലീത്താക്കാക്കു നഷ്ടപ്പെട്ടതുമായ ഈ ആശ്രമം കർമ്മലീത്താ സന്യാസിമാക്കു് തിരിയെ ലഭിച്ചിരിക്കുന്നു. അവക്കു് അവിടെ അവരുടെ വാസം വീണ്ടുമുറപ്പിച്ചുകൊണ്ടു് തപോജീവിതം നിർബാധം നടത്തുവാൻ സാധിക്കുന്നതാണ്. വിശുദ്ധ സൈമൺസ്റ്റോക്കിൻെറ തിരുശേഷിപ്പുകൾ തങ്ങൾക്കു് ലഭിക്കേണ്ടതിന് അവർ പരിശുദ്ധ സിംഹാസനത്തെ ശരണംപ്രാപിച്ചിട്ടുമുണ്ടു്. ഇന്നത്തെ സാവ്വത്രിക ക്ലേശങ്ങൾക്കു് പ്രതിവിധിയായി ഉത്തരീയഭക്തിയും അതോടുചേർന്നുള്ള ജപമാലഭക്തിയും വദ്ധിക്കുവാൻ ഈ ചരിത്രസംഭവം സഹായിക്കേണ്ടതാകുന്നു.

---

റിപ്പോർട്ടിലെ വേറൊരു സംഭവം ഹിമാലയപവ്വതത്തിൽ പ്രവത്തനം നടത്തുന്ന സെൻറു ബർണ്ണാർദ് സഭാംഗങ്ങളിൽ ഒരു സന്യാസവൈദികനെ ടിബററിലെ ലാമകളിലൊരാൾ വധിച്ചുകളഞ്ഞതായിരുന്നു. ആൽപ്സ് പവ്വതത്തിൽ പവ്വതസഞ്ചാരികളെ അപകടങ്ങളിൽനിന്നു രക്ഷിക്കേണ്ടതിന് അനേകനൂററാണ്ടുകളായി മഹനീയസേവനം അനുഷ്ഠിച്ചുവരുന്ന ഇവർ അവരുടെ പ്രസിദ്ധപ്പെട്ട നായ്ക്കളുമായി കുറെ കൊല്ലങ്ങൾക്കുമുമ്പു് തുല്യസേവനം അനുഷ്ഠിക്കേണ്ടതിന് ഹി

മാലയപവ്വതപ്രാന്തങ്ങളിൽ വന്നിരുന്നതായി കേട്ടിട്ടുണ്ട്. ആ ധീരമതികളിലൊരാൾ ഇതാ രക്തസാക്ഷിത്വമനുഭവിച്ച മൃതിയടഞ്ഞിരിക്കുന്നു!

കോരളക്കരയിൽ ഇദംപ്രഥമമായി കമ്മലീത്താ മിഷ്യനറിമാർ ശൈത്യബാധയേററ് ഏതാണ്ട വിറങ്ങലിച്ചുകിടന്നിരുന്ന വനാന്തരത്തിൽ പണ്ട വന്നിറങ്ങിയ സംഭവമായിരുന്നു ഇതു് സ്മൃതിപഥത്തിൽ കൊണ്ടുവന്നതു്. 1658-ൽ ജോസഫ് സെബസ്റ്റ്യാനി ഇവിടെ കാലുകുത്തിയതു മുതൽ കമ്മലീത്താ മിഷ്യനറിമാരും, അവരുടെ തണലിൽ പൊട്ടിപ്പുറപ്പെട്ട പരിലസിച്ചുവന്ന ഏതദ്ദേശീയ സംഭാസ്ഥാപനങ്ങളും കേരളത്തിന് ഇന്നോളം നൽകിയിട്ടുള്ള ഗുണഗണങ്ങളെ വിവരിക്കേണ്ടതിന് ഒരു ഗ്രന്ഥംതന്നെ വേണ്ടിയിരിക്കുന്നു. കേരള കത്തോലിക്കസഭയിലുണ്ടായിരുന്ന നിർഭാഗ്യകരമായ പിളപ്പിനെ അഭിമുഖീകരിക്കുകയും, കാട്ടും പടലും വെട്ടിത്തെളിയിച്ച് അന്ധകാരത്തിലും കണ്ടിലും കുഴിയിലും അകപ്പെട്ടുപോയിരുന്ന നിരവധി ആളുകളെ അവർ രക്ഷിക്കുകയും ചെയ്തിട്ടുണ്ട്. ഹിമബാധയേററ് കുഴങ്ങിപ്പോകുന്ന പലരേയും രക്ഷപ്പെടുത്തിയിട്ടുമുണ്ട് അവരുടെ സ്ഥാപനങ്ങൾ. കേരളക്കരയെ പ്രകാശമാനമാക്കിത്തീക്കുവാനുള്ള പ്രചരണവേലയും അവർ നിവ്വഹിച്ചിട്ടുള്ളതാകുന്നു. ഇതിലെല്ലാം തിരുവസ്ത്രവും ജപമാലയും എത്ര വലുതായി സഹായിച്ചിരിക്കുന്നു.

കമ്മലീത്താക്കാരിൽ ആരുംതന്നെ ഇവിടെ മതത്തിനുവേണ്ടി ടിബററിലേതുപോലെ മരിച്ചിട്ടില്ല. പക്ഷെ പീഡനകൾ പലതും അവക്ക് അനുഭവപ്പെട്ടിട്ടുള്ളതു് സുപ്രസിദ്ധമാകുന്നു.

ടിബററിലെ വധവിവരമറിഞ്ഞയുടനെ യൂറോപ്പിലെ അവരുടെ കേന്ദ്രാലയത്തിൽ ഒമ്പതുപേരായിരുന്നു ആ ഒഴിവിലേയ്ക്കു നിയമിച്ചു കിട്ടേണ്ടതിന് അപേക്ഷകരായി ഇറങ്ങിയതു്. ഈ ശൈലഫിക്കാത്രപ്പി തിരുസഭയുടെ താങ്ങായി ആരംഭകാലംമുതൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

ജോസഫ് സെബസ്റ്റ്യാനിയെ തുടർന്നുണ്ടായ പ്രവത്തകക്ക് നേരിട്ട വിഷമതകളെ എതിരിടേണ്ടതിന് വീണ്ടും ധമ്മഭടന്മാർ വന്നുകൊണ്ടിരുന്നു.

ഇംഗ്ലണ്ടിലെ സംഭവവും, ടിബററിലെ സംഭവവും മരിയഭക്തിയിൽ ഉറച്ചുനില്ക്കണമെന്നും, ജീവൻബലികഴിച്ചുപോലും നമ്മുടെ വിശ്വാസം സംരക്ഷിക്കേണ്ടതാണെന്നുമത്രേ നമ്മെ അനുസ്മരിപ്പിക്കുന്നതു്. കമ്മലീത്താ മുദ്രയായ മാതാവിന്റെ തിരു ഉത്തരീയക്കൊടിക്കീഴിൽ അണിനിരന്നുകൊണ്ട് കേരളത്തിന്റെയും ഭാരതത്തിന്റേയും ഗുണത്തിനുവേണ്ടി സ്വകൃത്യനിവ്വഹണംമൂലം നാം പരിശ്രമിക്കേണമെന്നും പത്തറിപ്പോർട്ടുകൾ രണ്ടും നമ്മോടു പറയുന്നുണ്ട്.

---

"വിനയം ഒരിക്കലും നമ്മുടെ വ്യക്തിവിലാസത്തിന്റെ നിമ്മാജ്ജനമല്ല; പിന്നയോ, നമ്മുടെ ആത്മധൈര്യത്തിന്റെ അതിശക്തവും നിരന്തരവുമായ പ്രവത്തനമാണ് അതിന്റെ അഭ്യസനം ആവശ്യപ്പെടുന്നതു"

കർദിനാൾ മെർസിയെ

"നിങ്ങൾ അധപതിക്കുമ്പോൾ വിനയമുള്ളവരായിരിക്കുന്നതിൽ അത്ര കാര്യമൊന്നുമില്ല; എന്നാൽ നിങ്ങൾ പ്രശംസിക്കപ്പെടുമ്പോൾ എളിമയുള്ളവരാണെങ്കിൽ അതു് ഒരു വലിയ അസാധാരണനേട്ടമായിരിക്കും."

വി. ബർണാർഢ്

# നിത്യപിതാവിൻെറ മാവിൽ ശയിക്കുന്ന ദൈവവചനം

ക. നി. മൂ. സ. തെയദോരച്ചൻ

ആദ്ധ്യാത്മികജീവൻ എന്താണെന്നു മനസ്സിലാക്കുവാനായിട്ട്, ഭൌമിക ജീവൻ ഉപമയെന്ന നിലയിൽ നമുക്കു സഹായകമാണെങ്കിലും, ഭൌമികജീവനെപ്പററിയുള്ള ജ്ഞാനം നമ്മെ വഴിതെററിക്കാനും പാടുണ്ട്. മനുഷ്യനു കാണുവാനും കേൾക്കുവാനും സ്പർശിച്ചറിയുവാനും ശക്തി നൽകുന്നതായ ജീവൻ മാത്രമാണ് ആദ്ധ്യാത്മികജീവൻ എന്നു ധരിക്കുന്നത് അബദ്ധമാണ്. ഈദൃശ അബദ്ധത്തിൽ മിശിഹായുടെശിഷ്യർപോലും പെട്ടുപോകുവാനിടയായതായി സുവിശേഷചരിത്രത്തിൽനിന്നു നാം അറിയുന്നു. മിശിഹായെപ്രതി തങ്ങൾക്കുണ്ടായിരുന്ന വലകളും വള്ളങ്ങളും പരിത്യജിച്ച ആ ശിഷ്യർ തന്നെ, മിശിഹാ മരണത്തിനു വിധിക്കപ്പെട്ടപ്പോൾ, ഓടിക്കളഞ്ഞു. മിശിഹായുടെ രാജ്യത്തിൽ അവിടുത്തെ വലത്തും ഇടത്തും ഇരിക്കാൻ ആഗ്രഹിച്ചവർ ഇപ്പോൾ എവിടെ? ഈ ശിഷ്യരും മററും പിന്നീട് അനുതപിക്കയും, നഷ്ടപ്പെടുത്തിയ ആദ്ധ്യാത്മികജീവൻ പുനഃപ്രാപിക്കയും ചെയ്തുവെന്നത് ചാരിതാർത്ഥ്യജനകംതന്നെ മിശിഹാ മരിച്ചപ്പോൾ അവിടുന്നു മരണത്തെ ജയിക്കുകമാത്രമാണ് ചെയ്തത്. അവിടുന്നു നിത്യമഹത്വത്തോടുകൂടെ ഉയിർത്തെഴുന്നെള്ളി. അവിടുത്തെ അനുഗമിച്ച വിശുദ്ധന്മാരും നിത്യജീവൻ പ്രാപിക്കാനായിട്ടു ചെയ്തതെന്ത്? വീടും നാടും എന്നുവേണ്ട സ്വജീവനെപ്പോലും ബലികഴിച്ചു.

സാക്ഷാത്തായ ആദ്ധ്യാത്മിക ജീവൻ പഠിക്കാനായിട്ട് ഒന്നാമത്ത് നാം അതിൻെറ ഉത്ഭവസ്ഥാനത്തെത്തന്നെ മനസ്സിലാക്കണം. ഈ ഉത്ഭവസ്ഥാനമാകുന്നു നിത്യപിതാവിൻെറ മാവിൽ ശയിക്കുന്ന ദൈവവചനം. ആദ്ധ്യാത്മിക ജീവിതം സർവ്വപൂർണ്ണതയിൽ ഉള്ളവനായ അവിടുത്തേയ്ക്കു മാത്രമല്ലാതെ അതു പഠിപ്പിക്കാനോ പ്രദാനംചെയ്യുവാനോ സാദ്ധ്യമല്ല. അതിനാൽ വി. യോഹന്നാൻ സുവിശേഷകൻെറ സുവിശേഷാരംഭം വ്യാഖ്യാനിച്ചുകൊണ്ടു ദൈവവചനത്തെപ്പററി ഈ ലേഖനത്തിൽ സ്വല്പം പ്രതിപാദിക്കാമെന്നു കരുതുന്നു.

“ആദിയിൽ വചനമുണ്ടായിരുന്നു; ഈ വചനം ദൈവത്തോടുകൂടിയായിരുന്നു. ദൈവമായിരുന്നു ഈ വചനം. ഇവൻ ആദിയിൽ ദൈവത്തോടുകൂടിയായിരുന്നു. സകലവും ഇവൻമൂലം ഉണ്ടായി. ഉണ്ടായിട്ടുള്ളതൊന്നും അവനെക്കൂടാതെ ഉണ്ടായതല്ല. അവനിൽ ജീവനുണ്ടായിരുന്നു. ജീവൻ മനുഷ്യരുടെ വെളിച്ചമാകുന്നു. ഈ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു. ഇരുൾ അതിനെ സ്വീകരിച്ചില്ല.” ഈ വാക്യങ്ങൾ സർവ്വപ്രധാനമായിട്ട് രണ്ടു സംഗതികൾ പ്രസ്പഷ്ടമാക്കുന്നു. നിത്യപിതാവിൽ വസിക്കുന്ന ദൈവവച

നത്തെപ്പററിയും, ഈ വചനം വഴിയായി ദൈവം ലോകത്തെ സൃഷ്ടിച്ചുവെന്നതിനെപ്പററിയും. ആദ്യത്തെ സംഗതി മാത്രമാണ് ഈ ലേഖന വിഷയം.

"ആദിയിൽ വചനമുണ്ടായിരുന്നു", അതായതു, ലോകം സൃഷ്ടിക്കപ്പെട്ടുന്നതിന്നു മുമ്പ് വചനമുണ്ടായിരുന്നു. ഈ അടിസ്ഥാന സത്യത്തെ ആശ്രയിച്ചുകൊണ്ടാണ് നമ്മുടെ കത്താവീശോമിശിഹാ, പിതാവേ, ലോകസ്ഥാപനത്തിന് മുമ്പ് നീ എന്നെ സ്നേഹിച്ചതുകൊണ്ടു്......" (യോഹ. 17 : 24) എന്ന് ചൊല്ലി പ്രാത്ഥിച്ചതു്. "ആദിയിൽ വചനം ഉണ്ടായിരുന്നു"വെന്ന വാക്യം ദൈവവചനത്തിന്റെ നിത്യത്വത്തെ ദ്യോതിപ്പിക്കുന്നു. യാതൊരുസൃഷ്ടിയുടെയും ആസ്തിക്യത്തിന് മുമ്പ്, ദൈവം നിത്യത്വത്തിൽ ജീവിച്ചിരുന്നപ്പോൾതന്നെ, വചനം നിത്യനായി ഉണ്ടായിരുന്നു. അപ്പോൾ വചനം എവിടെയായിരുന്നു? നിത്യപിതാവിന്റെ മാർവ്വിൽ. തന്റെ സൃഷ്ടങ്ങൾക്ക് ഉല്പാദക ശക്തി പ്രദാനം ചെയ്യുന്നവനായ ദൈവത്തിന് നിത്യമായ ഉല്പാദകശക്തിയുണ്ടു്. ഈ ഉല്പാദകശക്തി അതിവിശിഷ്ടമാണ്. അതു അരൂപിക്കടുത്തതാകുന്നു. നിത്യത്വത്തിൽ ദൈവത്തിന്റെ ബുദ്ധി ചിന്തിക്കുന്നു; ഈ ചിന്തയുടെ പ്രഥമ വിഷയം അവിടുന്ന് തന്നെയല്ലാതെ മററൊന്നും ആയിരിക്കാൻ നിവൃത്തിയില്ല. ഈ ചിന്തയുടെ ഫലമായിട്ട് ദിവ്യസത്തയുടെ പ്രതിഛായ തന്നെയാകുന്ന വചനം സംജാതമാകുന്നു. ഈ സംജാതവചനം കുറവററ സൗന്ദര്യത്തിന്റെയും അളവററ പരിപൂർണ്ണതയുടെയും സാക്ഷാത്തായ പ്രത്യുല്പന്നമാകുന്നു. ഈ വചനം ഒരു ദിവ്യ ആൾ ആകുന്നു. ഈ ആൾ പിതാവിന് സമനാണെങ്കിലും, പിതാവിൽ നിന്ന് വ്യത്യസ്ഥനായ ഒരു ആൾ ആണ്, പിതാവിൽ നിന്ന് ജീവൻ സ്വീകരിക്കുന്നുവെങ്കിലും പിതാവിന് സമനാകുന്നു; എന്തുകൊണ്ടെന്നാൽ ജീവൻ സർവ്വസമ്പൂർണ്ണതയിൽ ആണ് അവിടുന്ന് സ്വീകരിക്കുന്നതു്. ഈ ദിവ്യ ആൾ ദൈവപുത്രനാകുന്നു, ദൈവവചനമാകുന്നു, ദൈവമഹത്വത്തിന്റെ ശോഭയാകുന്നു, ദൈവത്തിന്റെ ഏക ജാതനാകുന്നു.

പിതാവായ ദൈവം ഈ തന്റെ ഏക ജാതനെ അനന്തസ്നേഹത്താൽ സ്നേഹിക്കയും, തദ്സ്നേഹം കൊണ്ടുതന്നെ പുത്രനാൽ സ്നേഹിക്കപ്പെടുകയും ചെയ്യുന്നു. ഈ അന്യോന്യസ്നേഹമാണ് ദൈവത്തിലെ മൂന്നാം ആളായ പരിശുദ്ധാരൂപി. ഈ ആൾ പിതാവിനോടും പുത്രനോടും സമനും അവർ തമ്മിലുള്ള ഐക്യത്തിന്റെ കാതലായ ബന്ധവും ആകുന്നു. പരിശുദ്ധാരൂപി പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുകയും സ്നേഹമെന്നോ ഉപവിയെന്നോ വിളിക്കപ്പെടുകയുംചെയ്യുന്നു.

പിതാവ്, പുത്രൻ, പരിശുദ്ധാരൂപി എന്നീ മൂന്ന് ദിവ്യ ആളുകൾ സ്വഭാവത്തിൽ ഏകരാണ്. ഇവർ മൂവരും സമ്പൂർണ്ണവും വിശിഷ്ടവുമായ സൗഹാർദ്ദത്തിൽ ജീവിക്കുന്നു. നമുക്കു ബുദ്ധിയുടെ പ്രകാശം മാത്രമേ ലഭിച്ചിരുന്നുള്ളുവെങ്കിൽ, ഏകനായ ദൈവം നക്ഷത്രാലംകൃതമായ സ്വർഗ്ഗത്തട്ടിൽ എന്തുചെയ്യുന്നുവെന്ന് നാം ആശ്ചര്യപ്പെട്ടമായിരുന്നു. എന്നാൽ വിശ്വാസവെളിച്ചവുംകൂടി നമുക്കുള്ളതുകൊണ്ടു്, ദൈവത്തെ ഏകാകിയായിട്ടല്ല നാം കാണുന്നതു്, സൗഹാർദ്ദതയിൽ നിത്യം ജീവിക്കുന്ന മൂന്നാളുകളായിട്ടാണ്. പിതാവ് അനന്തസ്നേഹത്താൽ പുത്രനെ സ്നേഹിക്കുന്നു; പുത്രൻ പിതാവിനെയും അനന്തമായി സ്നേഹിക്കുന്നു. പി

# ഫാത്തിമാമാതാവു് ഇന്ത്യയിലേയ്ക്കു്

F. P.

ആധുനികലോകം മേരിയുഗം എന്ന സംജ്ഞയാലാണല്ലോ അറിയപ്പെടുന്നതു്. ലോകത്തിന്റെ പല ഭാഗങ്ങളിലായി ഉണ്ടായിക്കൊണ്ടിരിക്കുന്നതും, കഴിഞ്ഞകൊല്ലം ലീപ്പായിൽ നടന്നതുമായ ദൈവമാതൃദർശനങ്ങൾ ഇതിനു് ഉത്തമതെളിവുകളത്രേ. യഥാർത്ഥമായ ദൈവമാതൃഭക്തി നിത്യരക്ഷയുടെ സുനിശ്ചിതമായ അടയാളമാകുന്നു. തന്റെ വത്സലജനനിയുടെ വിമലഹൃദയത്തോടുള്ള ഭക്തിവഴിയായി ലോകത്തെ രക്ഷിക്കണമെന്നുള്ളതാണു് ദൈവനിശ്ചയം എന്നു് സ്വർഗ്ഗരാജ്ഞിത

---

താവും പുത്രനും, പരിശുദ്ധാരൂപിയായിട്ടും നിത്യമായ സൗഹാർദ്ദത്തിൽ ജീവിക്കുന്നു. ഓ! അനിർവ്വചനീയമായ സൗഹാർദ്ദത! ഓ! ആനന്ദസമ്പൂർണ്ണമായ സ്നേഹൈക്യം!

ആരാദ്ധ്യനായ നിത്യപിതാവു് തന്റെ മാറിൽ ശയിക്കുന്ന വചനത്തെ നമ്മുടെ പക്കലേയ്ക്കയയ്ക്കുകയും അവിടുന്നുവഴിയായി ആദ്ധ്യാത്മികജീവൻ നമുക്കുതരികയും ചെയ്യുന്നു. ഈ ആദ്ധ്യാത്മിക ജീവനെപ്പററി എത്രമാത്രം പഠിച്ചാലും തീരുകയില്ല. ഈ ജീവനെപ്പററിയുള്ള പഠനങ്ങൾ നൽകുവാനായിവന്ന ദൈവപുത്രനും അവിടുത്തെ പ്രതിനിധികളും, വിശുദ്ധന്മാരും വളരെയധികം പഠിപ്പിച്ചിട്ടുണ്ടു്. ഈ ജീവനെപ്പററി അല്പമെങ്കിലും പറയുവാൻ ഞാനും ആഗ്രഹിക്കുന്നു. എന്നാൽ ഈ ലേഖനത്തിൽ, ഈ ജ്ഞാനം വളരെയധികം സമ്പാദിച്ചവരായ ത്രിത്വത്തിന്റെ എലിസബത്തു് എന്നു വാഴ്ത്തപ്പെട്ടവളുടേയും, വേറൊരു കന്യകയുടേയും, ഒന്നുരണ്ടു ബോധജ്ഞാനകിരണങ്ങൾ വീഴ്ത്തുകമാത്രം ചെയ്തുകൊള്ളട്ടെ

എലിസബത്തിന്റെ വാക്കുകൾ; "ഓ! പരിശുദ്ധ ത്രിത്വമേ, എന്റെ സർവ്വമെ, എന്റെ സൗഭാഗ്യമെ! ഓ അളവററ ഏകാന്തതയെ, ഞാൻ മുഴുവനും അതിൽ ലയിച്ചുപോകുന്നതായ ആ മഹത്വമേ, സ്വയം ബലിയായി ഞാൻ നിനക്കു സമർപ്പിക്കുന്നു. നിന്റെ മഹത്വത്തിന്റെ ഉന്നതിയെ ഞാൻ സ്നേഹധ്യാനം ചെയ്യുമ്പോൾ നിന്നിൽ ഞാൻ മറഞ്ഞിരിക്കത്തക്കവണ്ണം എന്നെ നിന്നിൽ ലയിപ്പിക്കുക."

ആ കർമ്മലീത്താ കന്യക ചൊല്ലിവന്ന മനോഹര പ്രാർത്ഥന: "ഓ നിത്യവചനമെ, എന്റെ ദൈവത്തിന്റെ വചനമെ, ഞാൻ എന്റെ ജീവിതകാലം മുഴുവനും നിന്നെ ശ്രവിച്ചുകൊണ്ടിരിപ്പാൻ ആഗ്രഹിക്കുന്നു. നിന്നിൽ നിന്നു സകലവും പഠിക്കുന്നവനായിട്ടു് ഞാൻ നിനക്കു് പൂർണ്ണമായി കീഴ്പ്പെട്ടിരിക്കാനാശിക്കുന്നു. അപ്പോൾ, അന്ധകാരത്തിലും നിരാശ്രയത്വത്തിലും, ബുദ്ധിഹീനതയിലും എന്റെ ദൃഷ്ടികൾ നിന്നിൽ പതിക്കയും നിന്റെ പ്രകാശ പ്രളയത്തിൽ ഞാൻ മുങ്ങുകയും ചെയ്യും. ഓ! എന്റെ സ്നേഹ നക്ഷത്രമേ, നിന്റെ പ്രകാശക്കതിരുകൾ എന്നിൽ മങ്ങിപ്പോകാതെ നീ എന്നെ നിന്നോടൊട്ടിക്കുക."

ന്നെ ഫാത്തിമായിൽവെച്ച് വെളിപ്പെട്ടുത്തുകയുണ്ടായി.

ഫാത്തിമാമാതാവിൻെറ മൂന്നു സ്വരൂപങ്ങൾ ഇപ്പോൾ ലോകമാസകലം പര്യടനംചെയ്തുവരികയാണ്. അതിൽ ഒന്നു ആഫ്റിക്കാവഴി ഇന്ത്യയിലേയ്ക്ക് ഈ ആണ്ടവസാനത്തോടുകൂടി വരുമെന്നാണു പ്രതീക്ഷ. തീത്ഥാടനകന്യക നവംബർ 27-ാം തീയതി ഗോവയിൽ എത്തും. ഇന്ത്യ, പാക്കിസ്ഥാൻ, ബമ്മ, സിലോൺ ഈ രാജ്യങ്ങളിൽകൂടിയുള്ള പര്യടനത്തിനുശേഷം 1950–ഡിസംബർമാസത്തിൽ ആ സ്വരൂപം പ. പിതാവിനു സമപ്പിക്കപ്പെടുന്നതായിരിക്കും.

ഫാത്തിമാമാതാവിന് എല്ലാ സ്ഥലങ്ങളിലും സമുചിതമായ സ്വീകരണമാണ് ലഭിച്ചിട്ടുള്ളതു്. ഓരോ സ്ഥലത്തേയും പര്യടനറിപ്പോർട്ടുകളിൽ ഇപ്രകാരമൊരു ആഘോഷം ആ സ്ഥലത്തിൻെറ ചരിത്രത്തിൽ ഇദംപ്രഥമമാണെന്നുള്ള പ്രസ്താവന മിക്കവാറും ഐകകണ്ഠ്യേന കാണപ്പെടുന്നു.

സ്വർഗ്ഗനാഥ തൻെറ കരുണാപുരസ്സരമായ ഈ സന്ദർശനവേളയിൽ നിരവധി അനുഗ്രഹങ്ങൾ വർഷിച്ചുകൊണ്ടാണു കടന്നുപോകുന്നതു്. ശാരീരികരോഗങ്ങളിൽനിന്നും, വിശിഷ്യ, ആത്മികരോഗങ്ങളിൽനിന്നും സൌഖ്യംപ്രാപിച്ചവർ അനവധിയത്രേ. അൻപതോ അതിൽ താഴെയോ വർഷങ്ങളായി കുമ്പസാരിക്കാതിരുന്ന പല പാപികളും ഈ അവസരത്തിൽ അനുതാപത്തോടുകൂടി പാപസങ്കീർത്തനംചെയ്ത് ദൈവത്തോടു രമ്യപ്പെട്ടിട്ടുണ്ട്.

തൻെറ നഗരത്തിൽ ദൈവമാതാവിൻെറ സ്വരൂപം കയറിക്കൂടാ എന്നു വിലക്കിയമിണ്ടാവേദക്കാരനായ(Freemason) ഒരു നഗരാധിപൻ പ്രസ്തുത നിരോധനത്തിനധീനയല്ലാത്ത ദൈവജനനിയെ മുട്ടുകുത്തി കണ്ണീരോടുകൂടിയാണ് സ്വീകരിച്ചതു്. വഴിതെററിപ്പോയ മക്കളെ ഒരു നല്ലയമ്മ ഉപേക്ഷിക്കുമോ? അവരുടെമേൽ കൂടുതൽ ദയയും കരുണയും കാണിച്ച് അവരെ തന്നിലേയ്ക്ക് ആകർഷിക്കുന്നതിൽ പ. കന്യകാമറിയം അതീവ ശുഷ്കാന്തിയുള്ളവളെന്നതിന് ഈ പര്യടനം സുവ്യക്തമായ തെളിവുതന്നെ.

മററു സ്ഥലങ്ങളിലെപ്പോലെതന്നെ വമ്പിച്ച ഒരു സ്വീകരമാണ് ഫാത്തിമാമാതാവിനു നാമും നൽകേണ്ടതു്. അതിനായി പണം വ്യയംചെയ്യുന്നതു് ഒരു വലിയ ബഹുമാനമായിരിക്കും. എന്നാൽ വെറും ബാഹ്യമായ ഒരു സ്വീകരണമല്ല ദൈവ ജനനി നമ്മിൽനിന്നു് പ്രതീക്ഷിക്കുന്നതു്; പ്രത്യുത, അന്തരാത്മാവിൽ നിന്നു ബഹിർഗമിക്കുന്ന പരമാത്ഥമായ സ്വീകരണമാണ്. യഥാത്ഥമായ അനുതാപത്താൽ ശുദ്ധീകരിക്കപ്പെട്ടതും നിസ്വാത്ഥ സ്നേഹം തുളുമ്പുന്നതുമായ ഒരു ഹൃദയം മാത്രമേ പ. ക. മറിയം നമ്മിൽനിന്നു് അഭിലഷിക്കുന്നുള്ളു.

ദൈവമാതാവു് ഫാത്തിമായിൽ വെച്ച് നമ്മോടാവശ്യപ്പെട്ട പരിത്യാഗം, ജപമാലഭക്തി, മുതലായവയുടെ ജാഗ്രതാപൂർവ്വമുള്ള അനുഷ്ഠാനം തന്നെയാകുന്നു ഈ ദിവ്യനാഥയെ സ്വീകരിക്കുന്നതിനുള്ള ഉത്തമ മാർഗ്ഗങ്ങൾ.

നമ്മുടെ അനുദിനകടമകൾ സന്നദ്ധതയോടും, സ്നേഹത്തോടും, സന്തോഷത്തോടുംകൂടി നിർവഹിക്കുന്നതിൽ അടങ്ങിയിരിക്കുന്ന ത്യാഗം മാത്രമേ സ്വർഗ്ഗരാജ്ഞി നമ്മിൽ നിന്നു് ആവശ്യപ്പെടുന്നുള്ളു.

സ്വാത്ഥമാണ് ലോകത്തിൻെറ ഏററവും വലിയ തിന്മ. അതു തന്നെയാണ്



തിരുവനന്തപുരം ബെൻസിഗർ ധ്യാനമന്ദിരത്തിൽ വച്ചു് 1949 ഏപ്രിൽ മാസത്തിൽ ധ്യാനം കഴിച്ചവർ

നമ്മുടെ സകല പാപങ്ങളുടെയും, അസമാധാനത്തിൻെറയും, ദൗർഭാഗ്യത്തിൻെറയും കാരണം· നിത്യനാശത്തിൻെറ ഹേതുവും അതു തന്നെ.

"നിന്നെത്തന്നെ പരിത്യജിക്കുക" എന്ന വാക്കുകളിൽ ദിവ്യരക്ഷകൻെറ ധാർമ്മിക പ്രബോധനങ്ങൾ എല്ലാം സംഗ്രഹിക്കാം. സ്വയപരിത്യാഗം കൂടാതെ ഒരുവന് യഥാർത്ഥ ക്രിസ്ത്യാനി—ക്രിസ്തുവിൻെറ അനുയായി—ആയിരിക്കുവാൻ സാധ്യമല്ല·

ജപമാല മാതാവിൻെറ പ്രത്യേക പ്രാർത്ഥനയാണ്. അതു് ഭക്തിയോടുകൂടി ജപിക്കുന്നവർ കുദാശകൾ സ്വീകരിക്കാതെ മരിക്കുകയില്ലെന്നു ജപമാല രാജ്ഞി വാഗ്ദാനം ചെയ്തിട്ടുണ്ട്. കൂടാതെയും, ജപമാലയുടെ ഭക്തിയോടുകൂടിയുള്ള ഉപയോഗം നിത്യരക്ഷയുടെയും മറിയത്തിൻെറ വിമല ഹൃദയത്തോടുള്ള ഐക്യത്തിൻെറയും അടയാളമാകുന്നു· ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ട ഓരോ പ്രാവശ്യവും, അനുദിനം വിശ്വാസരഹസ്യങ്ങളെക്കുറിച്ചു് ധ്യാനിച്ചുകൊണ്ടു് ജപമാല ചൊല്ലുന്നതിനായി ദിവ്യ കന്യക നിഷ്കർഷിക്കുകയുണ്ടായി. ഓരോ ദശകങ്ങളുടെയും ത്രിത്വസ്തുതിക്കുശേഷം ജപിക്കുന്നതിനായി ജപമാലരാജ്ഞി തന്നെ പഠിപ്പിച്ച ഒരു പ്രാർത്ഥനയുണ്ടു്. എൻെറ "ഈശോയേ, ഞങ്ങളോടു് പൊറുക്കേണമെ; നരകാഗ്നിയിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമെ; എല്ലാ ആത്മാക്കളേയും, വിശിഷ്യ, അങ്ങേ കരുണ കൂടുതലാവശ്യമുള്ള ആത്മാക്കളേയും സ്വർഗ്ഗത്തിലേക്കു് ആനയിക്കേണമെ." (ഇതു് ലൂസ്യാ അംഗീകരിച്ച മൂലത്തിൻെറ പരിഭാഷയാണ്. നമ്മുടെ ഹൃദയങ്ങളിലും, ഭവനങ്ങളിലും, രാജ്യത്തും സമാധാനം കുടികൊള്ളുന്നതിനു് ഒൻപതാം പീയൂസ് മാർപാപ്പാ നിർദ്ദേശിച്ച മാർഗ്ഗവും കുടുംബാംഗങ്ങൾ ഒന്നിച്ചു ജപിക്കേണ്ട പ്രതിദിന കൊന്തനമസ്കാരമത്രേ·

"മേരിയുടെ കുദാശ" എന്നു പറയപ്പെടുന്ന കർമ്മലോത്തരീയം, പ. ജനനി പ്രത്യേകം സ്നേഹിച്ചവരെ അണിയിച്ച തൻെറ സ്വന്തം തിരുവസ്ത്രമാകുന്നു. ഉത്തരീയധാരണം തന്നെ ഒരു തരം പ്രാർത്ഥനയാണ്. കന്യകാമറിയത്തിൻെറ വിമല ഹൃദയത്തിനു് ഓരോരുത്തനും തന്നെത്തന്നെ പ്രതിഷ്ഠിക്കുന്നതിൻെറ പ്രഥമ ചിഹ്നമായി കർമ്മലോത്തരീയം പരിലസിക്കുവാൻ തുടങ്ങിയിട്ടു് ഇപ്പോൾ എഴുനൂറു് കൊല്ലങ്ങളായിരിക്കുന്നു. 1950 ജൂലായി 1 മുതൽ 1951 ജൂലായി 31 വരെയാണ് ഉത്തരീയത്തിൻെറ ഏഴാം ശതാബ്ദ ജൂബിലിയാഘോഷം.

ജപമാല കഴിഞ്ഞാൽ ഇത്രയധികം ബന്ധവിമോചനങ്ങളുള്ള ഒരു സാക്രമെൻറൽ (Sacramental) തിരുസഭയിലില്ല. നിത്യരക്ഷയും ശുദ്ധീകരണസ്ഥലത്തിൽ നിന്നുള്ള ശീഘ്രവിമോചനവും ഉത്തരീയ ഭക്തർക്കായി കർമ്മലനാഥ തന്നെ വാഗ്ദാനം ചെയ്ത വിശിഷ്ടാനുകൂല്യങ്ങളാകുന്നു.

[സ്വർണ്ണച്ചെയിനോടും രോമത്തുണിക്കഷണങ്ങൾ അടക്കം ചെയ്തിട്ടുള്ള സ്വർണ്ണ മുടിയോടും കൂടിയുള്ള ഉത്തരീയങ്ങൾ ഇപ്പോൾ പ്രചാരത്തിലുണ്ടെന്നുള്ള വാർത്ത പലർക്കും സന്തോഷകരമായിരിക്കാം. ചെയിൻ തുണിക്കഷണങ്ങളോടു് നേരിട്ടു തന്നെയാണ് ബന്ധിച്ചിരിക്കുന്നതു്. ഇതിൻെറ സാമ്പിൾ കാണാൻ ആഗ്രഹിക്കുന്നവർക്കു് "കാർമ്മൽ" പത്രാധിപരെയൊ ഈ ലേഖകനെയൊ സമീപിക്കാവുന്നതാണ്·]

ജീവിത അന്തസ്സിലെ അനുദിന കടമകളെ ശരിയായി നിർവ്വഹിച്ചും, ജപമാല

# ഇൻഡ്യയിൽ ദ്വിതീയവസന്തം

(ഫാ. റൊമേയോതോമസ് ററി. ഒ. സി. ഡി.)

ഉഷ്ണമേഖലകളിൽ വേനൽക്കാലത്തു് വൃക്ഷലതാദികൾ ചൂടിൻെറ ആധിക്യത്താൽ ഇലകൾ പൊഴിഞ്ഞു വാടിക്കരിഞ്ഞതുപോലെ കാണപ്പെടുന്നെങ്കിൽ, ശീതമേഖലകളിൽ തണുപ്പുകാലത്താണ് ഈ അനുഭവമുണ്ടാകുന്നതു്. തണുപ്പിൻെറ ആധിക്യത്താൽ വൃക്ഷങ്ങളുടെ ഇല പൊഴിഞ്ഞു അവ ഏറെക്കുറെ നിർജ്ജീവമായിത്തീരുന്നു. തണുപ്പുമാറി മിതമായ ചൂടു വരുന്ന വസന്തകാലത്താണ് വൃക്ഷങ്ങൾ വീണ്ടും തളിർത്തു പുഷ്പിക്കുന്നതു്. മതകാര്യങ്ങളിലും തത്തുല്യമായ അനുഭവങ്ങൾ ചില രാജ്യങ്ങളിൽ ഉണ്ടായിട്ടുണ്ടു്.

ബ്രിട്ടനിൽ അപ്പോസ്തലകാലത്തുതന്നെ ക്രിസ്തുമതത്തിനു പ്രവേശനം ലഭിച്ചെങ്കിലും, ആംഗ്ലോസാക്സൻകാരുടെ മാനസാന്തരത്തോടുകൂടിയാണു ക്രിസ്തുമതത്തിന് ഇംഗ്ലണ്ടിൽ വസന്തം ആരംഭിച്ചതു്. ഹെൻറി എട്ടാമൻെറ ഛിദ്മത്തോടുകൂടി ഈ വസന്തം അവസാനിച്ചു. കഴിഞ്ഞ നൂററാണ്ടിൻെറ മദ്ധ്യത്തോടടുത്തു ന്യൂമൻ പ്രഭൃതികൾ ആരംഭിച്ച ഓക്സ്ഫോഡ് പ്രസ്ഥാനം (Oxford movement) ഇംഗ്ലണ്ടിൽ കത്തോലിക്കമതത്തിൻെറ രണ്ടാം വസന്തത്തിനു (second spring) അടിസ്ഥാനമിട്ടു. ഇംഗ്ലണ്ടിൽ കത്തോലിക്കാ

ഭക്തിയോടുകൂടി ചൊല്ലിയും, ഉത്തരീയം നിരന്തരം ധരിച്ചും ഫാത്തിമാമാതാവിനു ഹൃദയംഗമമായ ഒരു സ്വീകരണം നമുക്കു നൽകാം. പാപത്തെ വെറുത്തു് ഉത്തമ മനസ്താപത്താലും നല്ല കുമ്പസാരത്താലും ആത്മാവിനെ ശുദ്ധീകരിച്ച് തൻെറ ദിവ്യകുമാരനോട് രമ്യപ്പെടാതെ മോക്ഷരാജ്ഞിയെ എതിരേൽക്കുവാൻ തുനിയുന്നവർ ഈ ദിവ്യനാഥയെ അവഹേളിക്കയും പീഡിപ്പിക്കയുമാണ് ചെയ്യുന്നതെന്ന് ധരിച്ചാലും. ദൈവത്തോട് രമ്യപ്പെടാത്ത ഒരൊററ കത്തോലിക്കനെയും അഭിമുഖീകരിക്കുവാൻ കന്യകാ മറിയത്തിന് ഇടവരാതിരിക്കട്ടെ. ത്യാഗത്തോടും, സ്നേഹത്തോടും, സന്തോഷത്തോടും കൂടി നൽകുന്ന സ്വീകരണം ദൈവ ജനനിക്ക് തീർച്ചയായും ആശ്വാസപ്രദമായിരിക്കും. അതിൻെറ വിശിഷ്ട ഫലങ്ങൾ ആദ്യമായി ആസ്വദിക്കുന്നവർ നാം തന്നെ ആയിരിക്കുമെന്നതു് നമുക്കു സന്തോഷജനകമത്രേ. എന്തുകൊണ്ടെന്നാൽ പ്രസാദവരങ്ങളുടെയെല്ലാം നാഥയായ നമ്മുടെ ആത്മീയ മാതാവ്, ഈ അവസരത്തിൽ, അനുഗ്രഹങ്ങൾ സമൃദ്ധിയായി നമ്മുടെമേൽ വർഷിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. ദിവ്യരക്ഷകനിൽ നിന്നു് സ്നേഹത്തിൻെറയും കരുണയുടെയും സന്ദേശവും വഹിച്ചുകൊണ്ടുള്ള ഫാത്തിമാമാതാവിൻെറ ഭാരതപര്യടനം അജ്ഞാനാന്ധകാരത്തിലും നിത്യനാശാപകടത്തിലും ജീവിക്കുന്ന ഈ രാജ്യത്തിലെ കത്തോലിക്കേതരരും ക്രൈസ്തവേതരരുമായ ലക്ഷോപലക്ഷം സഹോദരങ്ങൾക്കു് സത്യത്തിൻെറ പ്രകാശവും രക്ഷയുടെ മാർഗ്ഗവുമായി പരിണമിക്കുന്നതിനു കനിവുള്ള കന്യക കടാക്ഷിക്കട്ടെ.

വിശ്വാസം പുഷ്ടിച്ചു അഭിവൃദ്ധിപ്പെട്ടു കൊണ്ടിരിക്കുന്നു. ഇപ്പോൾ പ്രതിവർഷം ആയിരക്കണക്കിനു പ്രോട്ടസ്റ്റൻറുകാർ കത്തോലിക്കാ ഐക്യത്തിൽ പ്രവേശിക്കുന്നുണ്ട്.

ഏതാണ്ടിതുപോലെയുള്ള ഒരു ദ്വിതീയ വസന്തമാണ് ഇൻഡ്യയിൽ ഇപ്പോൾ അനുഭവപ്പെട്ടുതുടങ്ങിയിരിക്കുന്നതു്.

ക്രിസ്തുമതം ഇംഗ്ലണ്ടിൽ പ്രവേശിക്കുന്നതിനുമുമ്പു, അപ്പസ്തോലകാലത്തുതന്നെ, അതു ഇൻഡ്യയിൽ സ്ഥലം പിടിച്ചു. എന്നാൽ അതു് ഇൻഡ്യാ ആസകലം വ്യാപിച്ചു തഴച്ചു വളർന്നില്ല. അപ്പസ്തോലന്മാരിൽ ആരുംതന്നെ ഇൻഡ്യയിൽ പ്രവേശിക്കയുണ്ടായില്ല എന്നു സ്ഥാപിക്കാൻ ചില യുക്തിവാദികൾ ശ്രമിച്ചിട്ടുണ്ട്. എന്നാൽ ഇവരുടെ വാദം അർത്ഥശൂന്യവും, വിവിധക്രിസ്തീയസഭകളുടെ പാരമ്പര്യത്തിനു വിപരീതവും പ്രഥമശതാബ്ദത്തിൽ ഇൻഡ്യയ്ക്കു പാശ്ചാത്യരാജ്യങ്ങളുമായി ഉണ്ടായിരുന്ന സമ്പർക്കത്തിന്റെ വെളിച്ചത്തിൽ അസംഭാവ്യവുമാണ്.

ക്രിസ്തുവിനുമുമ്പുള്ള നാലാം നൂററാണ്ടുവരെ ഇൻഡ്യയെപ്പററി പാശ്ചാത്യർക്കു ശരിയായ ജ്ഞാനം ഉണ്ടായിരുന്നില്ല. എന്നാൽ ഗ്രീക്കുചക്രവർത്തിയായ അലക്സാണ്ടർ ഇൻഡ്യയിലേക്കുള്ള വഴി തുറന്നതിനോടുകൂടി ഇൻഡ്യാ പാശ്ചാത്യർക്കു സുപരിചിതമായിത്തീർന്നു. ഈ പരിചയം ഒരു പത്തു നൂററാണ്ടുകളോളം, അതായതു, പാശ്ചാത്യ ഏഷ്യയും ഈജിപ്റ്റും മുസ്ലീമുകൾക്കു അധീനപ്പെടുന്നതുവരെ, നിലനിന്നു.

അപ്പസ്തോലകാലത്തു റോമാസാമ്രാജ്യവും ദക്ഷിണഇൻഡ്യായുമായി വിപുലമായ തോതിൽ വ്യാപാരം നടന്നിരുന്നു. റോമ്മാക്കാരുടെ കപ്പലുകൾ ചെങ്കടൽ മുഖത്തുനിന്നു നേരേ കേരളത്തിലേയ്ക്കു തിരിച്ചിരുന്നു. ഇൻഡ്യയുടെ വിവിധ പ്രദേശങ്ങളിൽ വെച്ച് കേരളമായിരുന്നു അക്കാലത്തു പാശ്ചാത്യ ഏഷ്യാക്കാരുടെയും ഈജിപ്ററുകാരുടെയും യൂറോപ്യന്മാരുടെയും പ്രധാന വ്യാപാരകേന്ദ്രം. അന്നു മുച്ചിരി (Muchiris) എന്നറിയപ്പെട്ടിരുന്ന കൊടുങ്ങല്ലൂർ ആയിരുന്നു ഇൻഡ്യയിലെ ഏററവും പ്രധാനപ്പെട്ട തുറമുഖം. പാശ്ചാത്യവർത്തകർ കേരളത്തിൽ എത്തി കുരുമുളക്, സുഗന്ധവർഗ്ഗങ്ങൾ മുതലായ സാമാനങ്ങൾ വാങ്ങിയിരുന്നു. ഇൻഡ്യാക്കാരും അറബിക്കടൽ കടന്നു ചെങ്കടൽതീരത്തുള്ള തുറമുഖങ്ങളിൽ വാസമുറപ്പിച്ചു പാശ്ചാത്യവിപണികളുമായി വ്യാപാരം നടത്തിയിരുന്നു. അക്കാലത്താണ് ശ്ലീഹന്മാർ ക്രിസ്തുമതം പ്രസംഗിക്കുന്നതിന് വിദൂരപ്രദേശങ്ങളിലേക്കു തിരിച്ചതു്.

ശ്ലീഹന്മാരിൽ ഒന്നു പകുതിയോളം റോമാസാമ്രാജ്യത്തിന്റെ വിവിധപ്രദേശങ്ങളെ അവരുടെ പ്രേഷിതരംഗങ്ങളാക്കി. റോമ്മാസാമ്രാജ്യം കഴിഞ്ഞാൽ അന്ന് ഏററവും പ്രധാന്യം അർഹിച്ചിരുന്ന രാജ്യങ്ങൾ ഇൻഡ്യാ, പേർഷ്യാ, ചൈന എന്നിവയായിരുന്നു. പേർഷ്യാ അടുത്ത രാജ്യമായിരുന്നെങ്കിലും, റോമ്മാക്കാരുമായി ശത്രുതയിൽ വർത്തിച്ചിരുന്നു. ഇൻഡ്യയുമായിട്ടായിരുന്നു റോമ്മാക്കാർക്കു കൂടുതൽ സമ്പർക്കം ഉണ്ടായിരുന്നതു്. റോമ്മാസാമ്രാജ്യത്തിനു പുറമേയുള്ള രാജ്യങ്ങളിലേയ്ക്കു പോയ ശ്ലീഹന്മാർ, അന്നു സർവ്വപ്രധാനവും എളുപ്പത്തിൽ ചെന്നുചേരാൻ സൌകര്യമുണ്ടായിരുന്നതുമായ ഇൻഡ്യയെ പരിപൂർണ്ണമായി അവഗണിച്ചു എന്നു വിചാ

രിപ്പാൻ തരമില്ല. ആകയാൽ ഇൻഡ്യയിൽ ശ്ലീഹന്മാർ പ്രസംഗിച്ചു എന്നു ഗ്രീക്കു, സുറിയാനി, ലത്തീൻ എന്നീ പാശ്ചാത്യ സഭകൾ പാരമ്പര്യമായി വിശ്വസിച്ചു പോരുന്നതു ചരിത്രത്തെ അടിസ്ഥാനപ്പെടുത്തിയാണ്. ഇൻഡ്യയിലെ പൂർവ്വ ക്രൈസ്തവ്യാനികളായ കേരളത്തിലെ മാർത്തോമ്മാ നസ്രാണികളുടെ പാരമ്പര്യവും, ഇന്നും, കേരളത്തിൽ നിലനിൽക്കുന്ന വിവിധ സ്മാരക ലക്ഷ്യങ്ങളും, മാർത്തോമ്മാ ശ്ലീഹയുടെ കേരളപ്രേഷിതത്വത്തെ സ്ഥിരീകരിക്കുന്നു.

ക്രിസ്തുമതം വടക്കേ ഇൻഡ്യയിലും അപ്പസ്തോലകാലത്തു പ്രസംഗിക്കപ്പെട്ടെങ്കിൽ, അവിടെ ക്രിസ്തുമതം ചിരകാലം നിലനിന്നില്ല. വി. തോമ്മാശ്ലീഹാ സ്ഥാപിച്ച ക്രിസ്തുമതം ഇന്നോളം നിലനിന്നിട്ടുള്ളതു്, ദക്ഷിണ ഇൻഡ്യയിൽ, പ്രത്യേകിച്ച്, കേരളത്തിൽ മാത്രമാണ്.

ഇൻഡ്യയുടെ ഇതര പ്രദേശങ്ങളിൽ ക്രിസ്തുമതം പ്രവേശിച്ചതു അഥവാ പുനർജീവിക്കാൻ തുടങ്ങിയതു്, പതിനാറാം നൂററാണ്ടിൽ യൂറോപ്യൻ മിഷ്യനറിമാർ വന്നതു മുതല്ക്കാണ്. അവരുടെ ആഗമനം കേരളത്തിലെ പൂർവ്വ ക്രിസ്ത്യാനികൾക്കു ഒരു നവ ചൈതന്യം പ്രദാനം ചെയ്തു.

രണ്ടു കൊല്ലം മുമ്പുവരെ ഇൻഡ്യാ, രാഷ്ട്രീയമായി വിദേശികൾക്കു അധീനപ്പെട്ടിരുന്നു. ഭരണകർത്താക്കളായ ഈ വിദേശികളുടെ മതം ക്രിസ്തുമതമായിരുന്നതിനാലും, കേരളത്തിനു പുറത്തുള്ള ഇൻഡ്യൻ പ്രദേശങ്ങളിൽ ക്രിസ്തുമതം സ്ഥാപിച്ചതു വിദേശികളായ യൂറോപ്യൻ മിഷ്യനറിമാർ ആയിരുന്നതിനാലും, ആ ദേശങ്ങളിലെ ഹിന്ദുക്കൾ ക്രിസ്തുമതത്തെ വിദേശികളുടെ മതം എന്ന നിലയിൽ അവജ്ഞാപൂർവ്വം വീക്ഷിച്ചിരുന്നു. വിദേശ മിഷ്യനറിമാരെ വിദേശികളായ ഭരണകർത്താക്കളുടെ ഉപകരണങ്ങളായി ഗണിച്ചിരുന്നതിനാൽ ക്രിസ്തുമത പ്രചരണം ഹിന്ദുക്കളുടെ ദൃഷ്ടിയിൽ അനുവദനീയമായി തോന്നിയില്ല. എന്നാൽ ഇൻഡ്യാ വിദേശനുകത്തിൽ നിന്നു സ്വതന്ത്രയായതോടുകൂടി, ഹിന്ദുക്കൾക്കു ക്രിസ്തുമതത്തിനോടുണ്ടായിരുന്ന പ്രതികൂല മനസ്ഥിതി മാറിവരുന്നു. വിദേശമിഷ്യനറിമാരുടെ സ്ഥാനത്തു സ്വദേശമിഷ്യനറിമാർ പ്രവേശിക്കുന്നതു, ക്രിസ്തുമതത്തിന്റെ വിദേശീയത്വം ഇല്ലാതാക്കുന്നതിനു കൂടുതൽ പ്രയോജകീഭവിക്കയും ചെയ്യുന്നു.

ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തോടുകൂടി യൂറോപ്പിൽ ഉണ്ടായ അവസ്ഥാന്തരം നിമിത്തം യൂറോപ്യൻ മിഷ്യനറിമാരുടെ ഇൻഡ്യായിലേയ്ക്കുള്ള പ്രവാഹത്തിന്റെ ശക്തി കുറഞ്ഞു്, അതു ഏറെക്കുറെ നിലച്ചിരിക്കുന്നു. ഈ വിപൽഘട്ടത്തിൽ യൂറോപ്യൻ മിഷ്യനറിമാരുടെ സ്ഥാനത്തു സ്വദേശി മിഷ്യനറികൾ പ്രവേശിക്കേണ്ടതു ഒരാവശ്യവുമായിത്തീർന്നിരിക്കുന്നു. എന്നാൽ സ്വദേശി മിഷ്യനറിമാരെ ധാരാളമായി പുറപ്പെടുവിക്കത്തക്ക കത്തോലിക്കാ ജനസംഖ്യയും, പഴയ പാരമ്പര്യത്തിൽ വേരുറച്ച കത്തോലിക്കാവിശ്വാസവും, ഒത്തിണങ്ങിയ, ഇൻഡ്യയിലെ ഏക പ്രദേശം മാർത്തോമ്മാ നസ്രാണികളുടെ ആസ്ഥാനമായ കേരളം മാത്രമാണല്ലോ. ഇൻഡ്യയുടെ ഇതരപ്രദേശങ്ങളിലെ വേദപ്രചാരജോലി ഗണ്യമായ തോതിൽ മാർത്തോമ്മാ നസ്രാണികൾ ഏറെറടുക്കേണ്ടകാലം ആവിർഭവിച്ചിരിക്കുന്നതായി തോന്നുന്നു. ഈ സേവനം ദൈവം അവരിൽനിന്നു് ആവശ്യപ്പെടുന്നു എന്നുള്ള

ഒരു ബോധം നമ്മുടെ യുവാക്കന്മാരിൽ ആവിർഭവിച്ചിരിക്കുന്നു. മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്തവിധത്തിൽ ഒരു മിഷ്യൻ ചൈതന്യം കേരളസഭയെ ഇളക്കിവശാക്കിയിരിക്കുന്നു. ഒരു കാൽശതാബ്ദം മുമ്പാണു് നസ്രാണി യുവാക്കന്മാരുടെയും യുവതികളുടെയും പ്രവാഹം ഇൻഡ്യയുടെ ഇതര പ്രദേശങ്ങളിലേക്കു് ആരംഭിച്ചതു്. ഇന്നാകട്ടെ അതു് അത്യന്തം ശക്തിമത്തായിത്തീർന്നിരിക്കുന്നു. നസ്രാണി മിഷ്യനറിമാരില്ലാത്ത രൂപതകളോ സന്ന്യാസസഭകളോ ഇൻഡ്യയിൽ ഇപ്പോഴില്ലെന്നുതന്നെ പറയാം. മദ്ധ്യകേരളത്തിനു പുറത്തുള്ള ഏതദ്ദേശീയ മിഷ്യനറിമാരിൽ ഗണ്യമായഭാഗം ഇന്നു കേരളീയരാണു്. ചങ്ങനാശ്ശേരി രൂപതയിൽ നിന്നു തന്നെ 150-ലധികം പട്ടക്കാർ ഇന്നു് ഇതര രൂപതകളിലും സന്ന്യാസ സഭകളിലും ഉണ്ടു്. മിഷ്യൻവേലയ്ക്കൊരുങ്ങുന്ന യുവതീയുവാക്കന്മാരുൾപ്പെടെ ഇന്നു് ഒരായിരത്തിലധികം മിഷ്യനറിമാർ കേരള സുറിയാനിസമുദായത്തിൽനിന്നു് ഇതര മിഷ്യൻരംഗങ്ങളിലും സന്ന്യാസ സഭകളിലും പ്രവേശിച്ചിട്ടുണ്ടു്.

കേരളീയരുടെ ഈ മിഷ്യൻചൈതന്യം ഇൻഡ്യയിലെ മിഷ്യൻവേലയ്ക്കു് ഒരു പുതിയ ഉണർവ്വ് വരുത്തിയിരിക്കുന്നു. ഇൻഡ്യയിൽ ഇതാ മിഷ്യൻ വേലയുടെ ദ്വിതീയവസന്തം ആരംഭിച്ചിരിക്കുന്നു. ഈ വസന്തത്തെ കൂടുതൽ പുഷ്ടിക്കുന്നതിനും, ഇപ്രകാരം 13-ാം ലെയോ മാർപ്പാപ്പായുടെ ഉത്ബോധനം, ഇൻഡ്യയുടെ പുത്രന്മാർ തന്നെ ഇൻഡ്യയുടെ രക്ഷ എന്നാശയം, കൂടുതൽ സാക്ഷാൽക്കരിക്കുന്നതിനും കേരളീയർ സർവ്വാത്മനാ പരിശ്രമിക്കട്ടെ.

---

വാർത്തകൾ

## കർമ്മെലീത്താ മൂന്നാം സഭ

### വളമംഗലം:

വളമംഗലം പള്ളിവികാരിയും ഒരു കർമ്മെലീത്താ മൂന്നാംസഭാംഗവുമായിരുന്ന പറമ്പിൽ ബ. യൗസേപ്പച്ചൻ തൻെറ 41-ാമത്തെ വയസ്സിൽ കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ആത്മാനുകൂലാർത്ഥം എല്ലാവരും പ്രാർത്ഥിപ്പാറാകണം. ബ. യൗസേപ്പച്ചൻെറ ശ്രമഫലമായി വളമംഗലത്തുടലെടുത്ത കർമ്മെലീത്താ മൂന്നാംസഭയിൽ 16 അംഗങ്ങൾ മാതൃകാപരമായ ജീവിതം നയിക്കുന്നുവെന്നതും ഇത്തരുണത്തിൽ സ്മരണീയമാണു്.

### തിരുവനന്തപുരം:

ഇവിടത്തെ മൂന്നാംസഭയിലെ ഒരു പ്രമുഖാംഗമായ ഷെവലിയർ ജോസഫ് തളിയത്തു് അവർകൾ അഖിലകേരള കത്തോലിക്കാകോൺഗ്രസ് പ്രസിഡൻറു സ്ഥാനം വിട്ടൊഴിഞ്ഞപ്പോൾ തൽസ്ഥാനത്തേക്കു പ്രസ്തുത സഭയിലെ മററൊരംഗമായ ശ്രീ ഈ. പി. വർഗ്ഗീസ്, എം. ഏ. ബി. എൽ. എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടതിൽ ഞങ്ങൾക്കുള്ള അതിയായ സന്തോഷം രേഖപ്പെടുത്തുകയും പുതിയ പ്രസിഡൻറിനെ ഹാർദ്ദവമായി അനുമോദിക്കുകയുംചെയ്യുന്നു.

## അസൂയാർഹമായ
## ഒരു നന്മരണം

1949 ജൂലൈ 11-ാം നു- അർദ്ധരാത്രിക്കു കാൽമണിക്കൂർമുമ്പ് തിരുവനന്തപുരം കർമ്മലഗിരിയാശ്രമത്തിൽ വസിച്ചിരുന്ന ഒരു സന്യാസി തൻെറ ശ്രേഷ്ഠൻെറ മുറിയുടെ വാതലിൽ മുട്ടി അദ്ദേഹത്തെ എഴുന്നേൽപ്പിച്ചിട്ട് തനിക്ക് അത്ര സുഖം തോന്നുന്നില്ലെന്ന് അറിയിച്ചു. ക്ഷീണാധിക്യത്താൽ മുറിയുടെ വാതക്കൽ നിലത്തിരുന്ന വയോവൃദ്ധനായ സന്യാസിയെ ആശ്രമശ്രേഷ്ഠൻ താങ്ങി നടത്തി അദ്ദേഹത്തിൻെറ മുറിയിൽ കൊണ്ടു ചെന്ന് കട്ടിലിൽ കിടത്തി. ഈ സമയം കൊണ്ട് സഹായത്തിനായി മൂന്നു നാലു സഹോദരന്മാർ ഓടിയെത്തിയിരുന്നു. ചില മരണ ചേഷ്ടകൾ കാണിച്ചുതുടങ്ങിയ വൃദ്ധസന്യാസിക്ക് ഉടനെതന്നെ അന്ത്യലേപനം നൽകപ്പെട്ടു. അതു സുബോധത്തോടുകൂടി സ്വീകരിച്ചയുടനെ ഈശോമറിയത്തിൻെറ നാമം ഉച്ചരിച്ചുകൊണ്ടും ക്രൂശിതരൂപം മുത്തിക്കൊണ്ടും മററാശ്രമവാസികൾവന്നു ചേരുന്നതിനു മുമ്പെ 80 വയസ്സോളം വരുന്ന ഈ വൃദ്ധസന്യാസി ഒരു കൊച്ചുകുഞ്ഞിനെപ്പോലെ യുവാവായ തൻെറ ആശ്രമശ്രേഷ്ഠൻെറ കരങ്ങളിൽ കിടന്നു് ആത്മാവിനെ ദൈവത്തിനു് കൈയ്യാളിച്ചു.

മരിക്കുന്നതിനു കുറച്ചുമുമ്പ് സഹായത്തിനു് ആളുകളെ ചെന്നു് വിളിച്ചുകൊണ്ടുവന്ന ഈ പരേതൻ 1924-ാം മാണ്ടു മുതൽ കാർമ്മൽഹിൽ ആശ്രമത്തിൽ വസിച്ചിരുന്ന റവ. ഫാദർ സിറിൽ ആകുന്നു. മൂത്തുപഴുത്ത പ്ലാവില മന്ദമാരുതനിൽ തട്ടിയടന്നു നിശ്ശബ്ദമായി നിലം പതിക്കുന്നതുപോലെയായിരുന്നു വാർദ്ധക്യസഹജമായ ക്ഷീണമല്ലാതെ മററു വിശേഷാൽ ദീനമൊന്നും കൂടാതെ അവസാനദിവസംവരെ ഞങ്ങളുടെ മദ്ധ്യത്തിൽ വസിച്ചിരുന്ന ഫാദർ സിറിലിൻെറ ഇഹത്തിൽ നിന്നുള്ള വേർപാട്. 80 വയസ്സോളം ഉണ്ടായിരുന്നെങ്കിലും ബുദ്ധിയുടേയോ മററിന്ദ്രിയങ്ങളുടേയോ പ്രവൎത്തനത്തിനു് യാതൊരു കോട്ടവും തട്ടിയിട്ടില്ലായിരുന്നുഎന്നു മാത്രമല്ല, യുവാക്കന്മാരെ ജയിക്കത്തക്ക ഉന്മേഷവും പ്ര



പരേതനായ ബ. സിറിലച്ചൻ
ററി. ഒ. സി. ഡി.

സരിപ്പും ഫലിതരസവും ഉല്ലാസസമയത്തു് സദാപ്രദൎശിപ്പിച്ചിരുന്നു. കൂടാതെയും, "കുട്ടികളെ അടക്കുന്നിടത്തു് എന്നെ അടക്കല്ലെ" എന്നു പണ്ടു് പറഞ്ഞ വൃദ്ധൻെറ യാതൊരു സ്വഭാവ ലക്ഷണങ്ങളും അദ്ദേഹത്തിലില്ലാതിരുന്നതിനാൽ യുവസന്യാസികളുടെ തമാശകൾകൊണ്ടുള്ള ശല്യപ്പെടുത്തൽ അദ്ദേഹം അതിയായി

കാംക്ഷിച്ചിരുന്നു. പ്രായംകൊണ്ടു് വൃദ്ധരായാലും, പ്രസരിപ്പുകൊണ്ടു യുവാക്കന്മാരായിരിക്കാനുള്ള പ്രാപ്തി മനുഷ്യർക്കുണ്ടു് എന്നുള്ളതിനു് ഫാദർ സിറിലിനെ ഒരു ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കാം.

1869 ഡിസംബർ 27-ാം നു- ഭരണങ്ങാനത്തു പീടികയ്ക്കൽ കുടുംബത്തിൽ ജാതനായ ഇദ്ദേഹം വൈദികപഠനം പൂർത്തിയാക്കിയതു് പുത്തൻപള്ളി സെമ്മിനാരിയിലാകുന്നു. 1899-ൽ ഡിസംബർ 23-ാം നു- വൈദികപട്ടം സ്വീകരിച്ചതിന്റെ ശേഷം കേരളം സുറിയാനി കർമ്മലീത്താ സന്ന്യാസസഭയിലും പിന്നീട് തൃശ്ശൂർ രൂപതയിലും പല പ്രധാനപ്പെട്ട ജോലികളും നിർവ്വഹിച്ചിട്ടുണ്ടു്. 1924-ലാണു് അദ്ദേഹം ബെൽജിയൻ കർമ്മലീത്താമിഷ്യനറിമാരോടുകൂടി ചേർന്നതു്. അവരുടെ മിഷ്യൻ പ്രവർത്തനങ്ങളിൽ ഇദ്ദേഹം ചെയ്തിട്ടുള്ള സഹായസഹകരണങ്ങൾ അവിസ്മരണീയങ്ങളാകുന്നു. പരേതന്റെ ആത്മാവിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കാറാകണം.

# സിസ്റ്റർ അൽഫോൻസാ ബേർസ്

ഞങ്ങളുടെ സെമ്മിനാരി വിദ്യാൎത്ഥികളുടെ പഠനച്ചെലവിലേയ്ക്കായി 'സിസ്റ്റർ അൽഫോൻസാ ബേർസ്'' എന്നപേരിൽ ഒരു ഫൻഡ് ആരംഭിച്ചിരിക്കുന്നു. മൂലധനത്തിൽനിന്നു കിട്ടുന്ന ആദായംകൊണ്ട് തുടരെ ഒരാളുടെ പഠനം കഴിയുമ്പോൾ മറെറാരാളെ പഠിപ്പിക്കണമെന്നാണ് ഞങ്ങൾ ഉദ്ദേശിക്കുന്നത്. ധനസഹായം ചെയ്യുന്നവരുടെ പേര് ഓരോ തവണയും "കാൎമ്മലി"ൽ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. അൽഫോൻസാമ്മയോട് വണക്കവും നന്ദിയും കാണിക്കാൻ ആഗ്രഹിക്കുന്നവർക്ക് ഇതു് ഒരു നല്ല മാൎഗ്ഗമാകുന്നു.



For favours received.
F. E.

നിങ്ങളുടെ സംഭാവന എത്ര ചെറുതാണെങ്കിലും ദയവായി അയയ്ക്കുവിൻ, താഴെക്കാണുന്ന മേൽവിലാസത്തിൽ:—

ഫാദർ പ്രൊവിൻഷ്യൽ,
**കാർമ്മൽഹിൽ ആശ്രമം,**
തിരുവനന്തപുരം.



(With permission of Ecclesiastical Superiors.)

Lic. No. 581. CARMEL Telephone No. 286.

# കാർമ്മൽ

വൈദികരിലും സന്ന്യാസിനീസന്ന്യാസികളിലും ഇതരഭക്ത വിശ്വാസികളിലും അഗാധമായ ആദ്ധ്യാത്മിക ജീവിതം പോഷിപ്പിക്കാനും ആന്തരികവും ബാഹ്യവുമായ പ്രേഷിതവൃത്തിയെ പുലർത്താനും വേണ്ടി ആരംഭിച്ചിട്ടുള്ള സന്ദർഭോചിതമായ ഒരു പ്രസിദ്ധീകരണം. അടുത്ത വർഷം മുതൽ അർദ്ധവാർഷികപ്പതിപ്പ്.

വരിപ്പണം . . . . . . . . . ആണ്ടൊന്നിന് ഒരു രൂപാമാത്രം

എഴുത്തുകുത്തുകൾക്കുള്ള മേൽവിലാസം.—

| | |
|---|---|
| വരിപ്പണം സംബന്ധിച്ച്: | ലേഖനങ്ങൾ സംബന്ധിച്ച്: |
| മാനേജർ, "കാർമ്മൽ" | പത്രാധിപർ, "കാർമ്മൽ" |

സെൻറ് ജോസഫ്സ് പ്രസ്സ്,

തിരുവനന്തപുരം.

N. B. ഈക്കൊല്ലത്തെ ഒരു പ്രതിക്കും അടുത്തകൊല്ലത്തെ രണ്ടു പ്രതികൾക്കുമായി ഒന്നര രൂപാ വരിപ്പണം അയച്ചുതന്ന് സഹായിക്കണമെന്ന് ഭാരവാഹികൾ സവിനയം അഭ്യർത്ഥിക്കുന്നു.



Printed and published by Rev. Br. Fidelis, O. C. D., at St. Joseph's Press, Trivandrum.